# തിരഞ്ഞെടുത്ത
# കവിതകൾ

ഗ്രന്ഥകർത്താവ്:
കെ. എം. പണിക്കർ



പ്രസാധകന്മാർ:
മംഗളോദയം (പ്രൈവററ്) ലിമിററഡ്,
തൃശ്ശിവപേരൂർ.

1956/1132

വില: മൂന്നുറുപ്പിക.

# വിഷയവിവരം

## I ഭാവഗീതങ്ങൾ

## II ശൃംഗാരകവിതകൾ



## III തർജ്ജമകൾ



## IV പരിഹാസകവിതകൾ



## V പലവക







ശ്രീ. കെ. എം. പണിക്കർ

# അവതാരിക

സർദാർ പണിക്കർ മലയാളസാഹിത്യത്തിലെ ഒരു സ്ഥാപനമാണു്; പോരാ, മഹാസ്ഥാപനമാണു്—തികഞ്ഞ വ്യക്തിത്വത്തോടുകൂടിയ ഒരു മഹാസ്ഥാപനം. ഒരു കാലത്തിന്റെയോ ദേശത്തിന്റെയോ പ്രസ്ഥാനത്തിന്റെയോ നിർണ്ണീതവലയത്തിൽ തങ്ങിനില്ക്കാത്ത കവിതാശക്തികൊണ്ടു് അനുഗൃഹീതരായവർ അംഗുലീപരിമിതരാണു് മലയാളക്കരയിൽ. അതിനു കാരണവുമുണ്ടു്. കവിതാനിദാനങ്ങളായി പണ്ടുള്ളവർ പറഞ്ഞുവെച്ച ശക്തിനിപുണതാഭ്യാസാദികളിൽ ചിലതു മാത്രമേ പലർക്കും നമ്മുടെ നാട്ടിൽ കൈവന്നിട്ടുള്ളൂ. ലോകാവേക്ഷണം ഇടങ്ങി മറ്റു പലതുമുള്ളവർക്കാകട്ടെ, കവിത്വത്തിനു് അത്യന്താപേക്ഷിതങ്ങളായ ശക്ത്യാദികൾ ഇല്ലാതെയും പോകും. അഥവാ ഉണ്ടെങ്കിൽത്തന്നെ മഹാസത്വന്മാരല്ലാത്തവർക്കു് എല്ലാമൊരുപോലെ പുലർത്താൻ കഴിയാതെയും വ

‘ലളിതകോമളകാന്തപദാവലിവിരചിത’മായുള്ളമാത്രമാണു് രചനാസൗഷ്ഠവമുള്ളതെന്ന ധാരണ പൊതുവേയുണ്ടു്. ജയദേവവാണിയുടെ ആ മാതൃക എത്രകണ്ടു ദുഷിപ്പനാണെന്ന തെല്ലാലോചിച്ചാൽ മനസ്സിലാകും. സന്ദർഭാനുഗുണമായി ശബ്ദവൈചിത്ര്യം നിബന്ധിക്കുന്നതിലാണു് രചനാശില്പത്തിന്റെ വിജയരഹസ്യം. ഈ കവിതാസമാഹാരം മുഴുവൻ ഏതാദൃശശില്പരംഗിക്കു സാക്ഷ്യം വഹിക്കുന്നു. മലയാളത്തിൽ പിറന്ന മഹാകവികളിൽ പലയിടത്തും ശബ്ദവിന്യാസരീതി സർഗ്ഗാത്മകവിതകളിൽ മാറി മാറി വരുന്ന കാഴ്ച കാണാം. കഥകളിയുടെ കാഠിന്യവും ചമ്പുവിന്റെ ഗാംഭീര്യവും ഗാഥയുടെ ശൈലീനതയും തുള്ളൽക്കവിതകളുടെ ഒഴുക്കും വള്ളത്തോൾക്കവിതയുടെ മിനുമിനുപ്പും ആശാൻകവിതയ്ക്കുള്ള കെട്ടുറപ്പും അതാതിടങ്ങളിൽ വിഷയങ്ങളെ അനുസരിച്ചു മാറ്റുകൾ കാണാം. ഇവയെല്ലാം ചേർന്ന ഒരു വ്യക്തിത്വം ഈ പ്രസ്ഥാനങ്ങളിലെല്ലാം കയ്യവെച്ച കവിക്കു് ഇല്ലാതെ വന്നാലാണു് അത്ഭുതം.

## ആർജ്ജവവും ലാളിത്യവും

രചനാസൗഷ്ഠവംകൊണ്ടുമാത്രം കാര്യമായില്ല; ആർജ്ജവലാളിത്യങ്ങളില്ലാത്ത രചനാസൗഷ്ഠവം കാവ്യത്തിനു മിഥ്യാസൗന്ദര്യമേ വരുത്തൂ. രണ്ടും പരസ്പരാപേക്ഷകങ്ങളായിക്കാണാം ഉത്തമകാവ്യങ്ങളിൽ. വിചാരങ്ങൾക്കു വക്രഗതി വരുമ്പോൾ മാത്രമാണല്ലോ, രചനാശില്പ

ത്തിനു് അരങ്ങിട്ടു കതക്ക വീഴുന്നതു്. കതക്ക വീഴുന്നതോടും ശില്പത്തിനു കൃത്രിമത്വം കൂടും. ആ കൃത്രിമത്വത്തെ മറെകിൽ ദുർഗ്രഹത്വമായോ അല്ലെങ്കിൽ പ്രൌഢതയായോ വെള്ളയടിച്ചു കാണാനും കാട്ടാനും ആയിരിക്കും തൽക്കർത്താക്കളുടേയും ആരാധകരുടേയും വെമ്പൽ. കാവ്യലോകത്തിൽ നാമിന്നു കാണുന്ന ദുർഗ്രഹത്വമുദ്രയും പ്രൌഢതാബാഹുല്യത്തിനും പിന്നിൽ വിചാരത്തിന്റെ അഗാധതയെക്കാളേറെ അതിന്റെ അസ്പഷ്ടതയോ ആത്മാർത്ഥതയില്ലായ്മയോ ആയിരിക്കും ഒളിഞ്ഞിരിക്കുന്നതു്. അല്ലെങ്കിൽ പിന്നെ ഉള്ളിൽ തട്ടുന്ന ആശയത്തിനു പുറത്തിറങ്ങി നടക്കാൻ, അല്പം തിടുക്കം കലശലായെങ്കിൽ, എന്തിനാണു് കൃത്രിമത്വത്തിന്റെ വട്ടക്കെട്ട്? നിഷ്കലുഷിതമായ നിർവ്യാജത്വത്തിലൂടെ കവിമാനസം പദവിന്യാസം ചെയ്യുന്നതു കാണാൻ തികച്ചും കൌതുകമുണ്ടു്. നിർവ്യാജാന്തർല്ലീനമായ മണിയത നഗ്നസൌന്ദര്യത്തേക്കാൾ കാണികൾക്കു കൂടുതൽ ഉത്തേജകമായിരിക്കും; സംശയമില്ല. പണ്ടുമിന്നും മലയാളക്കരയിൽ പിറന്നിട്ടുള്ള പല കവികളുടേയും കവിത, ജനസാമാന്യത്തിന്റെ മുമ്പിൽ വലിയ ഒരു 'പ്രശ്ന'മോ 'പ്രഹേളിക'യോ ആയിത്തീരുന്നതു്, അതിന്റെ രചയിതാക്കൾക്കു വിചാരനൈർമ്മല്യം പുലർത്താൻ നിവൃത്തിയില്ലാത്തതുകൊണ്ടു മാത്രമാണു്. സുന്ദരവും നിർമ്മലവുമായ ചിന്തയ്ക്കു് ആ ഗുണങ്ങളോടുകൂടിയ ശബ്ദപ്രതീകമേ സ്വാഭാവികമായി ഉണ്ടാകൂ. ഭാരവിയുടേയും ശ്രീഹർഷന്റേയും ഗൌരവഗാംഭീര്യങ്ങളേക്കാൾ കാളിദാസന്റെ ആർജ്ജവലാളിത്യങ്ങളാണു് എന്നുമിന്നും സഹൃദയലോകം കൊണ്ടാടുന്നതു നാം കാണുന്നുണ്ടല്ലോ.

സർദാർ പണിക്കരുടെ 'ചിന്താതരംഗിണി'യിലേക്കു് ഒന്നു കണ്ണോടിക്കുക: ആഴമേറിയ ഒരു പുഴയാണതു്. പൂഴിയും നുരയും പതയും അതിലുണ്ടു്. ചാഞ്ചാടി മറിയുന്ന അലകളുടെ അടിയിലെന്തെല്ലാമായിരിക്കുമെന്നോർത്തു് അകലെനിന്നു് അത്ഭുതം ഭയപ്പെടുകതന്നെ ഉള്ളൂ. ആഴങ്ങളോളം എത്തിനോക്കിയാൽ മതി, എല്ലാം തെളിഞ്ഞ കണ്ണാടിയിലെന്നപോലെ കാണാറാകും. ഈ സമാഹാരത്തിലെ ഏറ്റവും ചിന്താഗൌരവമുള്ള ആ കവിതപോലും അനുവാചകനു് അത്യന്തലളിതമായും അകൃത്രിമസുന്ദരമായും ആണു് അനുഭവപ്പെടുക. 'സന്ധ്യാരാഗ'ത്തിലെ ഗീതകങ്ങളും ഇതുപോലെ ഭാവഗാംഭീര്യത്തിൽ ഉജ്ജ്വലമാണെങ്കിലും അഴകിലും ലാളിത്യത്തിലും അതുല്യമാണെന്നു കാണാം. 'കുമാരസംഭവ'ത്തിന്റെയും 'ഉമർഖയ്യാ'മിന്റെയും തർജ്ജമകളിലാണു് സവിശേഷമായി ഈ ഗുണങ്ങൾ കാണുന്നതു്. മറ്റൊരു ഭാഷയിൽ ഒരു മഹാകവി ആവിഷ്കരിക്കുന്ന ആശയം എത്രയും ലളിതമാവട്ടെ, വളർച്ചയെത്താത്ത നമ്മുടെ മൊഴിയിലേക്കു് അതു പകർത്തുമ്പോൾ സുലഭമായും ആ 'പകർപ്പിൽ' അക്ഷരവൈരൂപ്യവും പദസ്ഖലനവും ആശയക്കുഴപ്പവും പറ്റിപ്പോകും. സ്വതന്ത്രകവിതാരചനയെക്കാൾ പ്രയാസമാണു് ഉൽകൃഷ്ടകാവ്യവിവർത്തനമെന്നു് ആർക്കുമറിയാമല്ലോ. ഏ. ആർ. തമ്പുരാന്റെ 'കുമാരസംഭവ'വിവർത്തനം നമ്മുടെ കാതിൽ മുഴങ്ങിക്കഴിഞ്ഞതാണു്. ആ കാതിൽ മറ്റൊരു തർജ്ജമ വന്നലയ്ക്കുമ്പോൾ വല്ലാത്ത ഒരസുഖമേ നമുക്കുണ്ടാകൂ. പരിചയംകൊണ്ടുള്ള ക്ഷാരണത്തിനു ഫലമു. സർദാരിന്റെ

തർജ്ജമ വായിക്കുമ്പോൾ മലയാളം മാത്രമറിയാവുന്ന ഒരാൾക്ക് കാളിദാസശൈലി കൈരളീയമായിരുന്നോ എന്നുതന്നെ തോന്നിപ്പോകും. തമ്പുരാന്റെ തർജ്ജമ സംസ്കൃതാഭിജ്ഞർക്ക് സുഗമവും സുന്ദരവുമായിത്തോന്നും; സർദാറിന്റെ തർജ്ജമ മലയാളികൾക്ക് സ്വീയവും വശ്യവുമാണെന്ന് അനുഭവപ്പെടും. ഒമാറിന്റെ കാവ്യചഷകത്തിൽ നിന്നു പകർന്നതാം 'രസികരസായന'ത്തിന്റെ കഥയും തഥൈവ. ഏഴെട്ടു തർജ്ജമ മലയാളത്തിൽത്തന്നെ നമുക്കിതിനു ലഭിച്ചിട്ടുണ്ട്. പണ്ഡിതരുടേതു സർവ്വോൽകൃഷ്ടമെന്നു പറയുന്നില്ല; പക്ഷേ മൂലഗ്രന്ഥകർത്താവും വിവർത്തകനും പ്രകൃതിവിഷയത്തിൽ സാമ്യം വന്നവരെന്ന് ആ തർജ്ജമയുടെ പേര് (രസികരസായനം) കേൾക്കുമ്പോഴും, തുടർന്ന് മനസ്സ്, പദം, ശൈലി, ആശയാവിഷ്കരണം എന്നിവയിൽ പലതിനോടും അടുത്തു പെരുമാറി ആ രസായനത്തിന്റെ ഒടുവിലത്തെ ബിന്ദു സ്വദിക്കുമ്പോഴും നാം തലകുലുക്കി സമ്മതിക്കും.

## നമ്മുടെ ഒമാർഖയ്യാം

അതേ, അങ്ങനെതന്നെയാണ് സർദാറിനെയും നമുക്ക് ഒടുവിൽ ഒരു കവിയെന്ന നിലക്കു വിളിക്കാൻ തോന്നുക. അദ്ദേഹം അറിഞ്ഞോ അറിയാതെയോ ആയിരിക്കും ആ പാരസീകരസികമഹാകവിയുടെ കാവ്യത്തിൽ കൈവെച്ചതു്. പക്ഷേ സർദാർ പണിക്കരുടെ 'രസികതം' നിറഞ്ഞ സ്വാരസ്യകവിതകൾ അദ്ദേഹത്തെ ന

ത്തുടെ ഒമർപ്പെട്ടാമാകുന്നു. പണ്ടുമിന്നും മലയാളികളായ സഹൃദയർ പണിക്കരുടെ കവിതയെന്നു പറയുമ്പോൾ പെട്ടെന്നോർക്കുക 'ബാലികാമത'വും 'ചാടുകതിലകതാവലി'യും അതുപോലെ ശൃംഗാരരസരമണീയമായ മററു പ്രബന്ധകവനങ്ങളുമാണു്. രസരാജനായ ശൃംഗാരത്തോടു സഹജമായ സഹൃദയർക്കുള്ള പ്രതിപത്തിമാത്രമാണോ അതിന്നു കാരണം? ശൃംഗാരത്തെ അതിന്റെ അത്യുൽകൃഷ്ടാവസ്ഥമുതൽ അത്യന്താധമമായ നിലവരെ പഴയകാലം മുതൽ ഇക്കാലംവരേയും നമ്മുടെ കവികൾ കൈകാര്യം ചെയ്തു നമ്മെ രസിപ്പിക്കയും മുഷിപ്പിക്കയും ചെയ്തിട്ടുണ്ടു്. മണിപ്രവാളകവികൾ ഭോഗലാലസരാണു്; ചെറുശ്ശേരി തനി നാടനാണു്; എഴുത്തച്ഛൻ ഗംഭീരമാരാനാണു്. നമ്പ്യാർക്ക് ചിരിപ്പും ചിരിപ്പിപ്പും ശൃംഗാരിക്കാനറില്ല; വെൺമണിയും മററും പഴയ മണിപ്രവാളകവികളുടെ പുതിയ പതിപ്പാണു്; ആശാൻ അലൌകികാഗ്നിയിൽ നീററിയെടുത്തു ശൃംഗാരത്തെ സാർവ്വലൌകികസ്നേഹത്തിന്റെ അപരപര്യായമായി മാററി. ചങ്ങമ്പുഴയും കൂട്ടരും ശാലീനവും കൂടുതൽ സ്ത്രൈണവുമായി ശൃംഗാരത്തെ വെളിപ്പെടുത്തി. സർദാറിന്റെ വീക്ഷണം ഈ വകയിലൊന്നും പെടുന്നില്ല—എല്ലാററിലും പെട്ടതായി തോന്നുകയും ചെയ്യും. ശൃംഗാരത്തെ രസരാജനായി അദ്ദേഹം കാണുന്നുണ്ടു്. പക്ഷെ ആ രസരാജനെ പക്വമതിയായ ഒരാൾ സ്വജീവിതത്തിലെന്നതുപോലെ പരമലക്ഷ്യമാക്കാതെ കൈവല്യപദത്തിലേയ്ക്കുള്ള മാർഗ്ഗമായി സമർത്ഥപ്പെടുത്തിയാണു് കൈകാര്യം ചെയ്തതു്. 'ബാലികാമ

ഗീതകങ്ങളാം. 'സന്ധ്യാരാഗം' നിബന്ധിച്ചിരിക്കുന്നതു ഗീതകങ്ങളിലാണു്. അവതാരവും സമുചിതമായിട്ടുണ്ടു്..... "പത്നീപ്രണയമധികപുണ്യത്തിനാലേ ലഭിക്കൂ." എന്നിങ്ങനെ വെളിവായി പറഞ്ഞുവെച്ച ആത്മപ്രണയത്തെയാണു് കവി 'സന്ധ്യാരാഗ'ത്തിൽ ഉദ്ഗൃതമെന്ന ആവിഷ്കരിച്ചിരിക്കുന്നതു്. ആ ഗീതകതരംഗങ്ങളോരോന്നും അലയടിച്ചുയരുന്നതു സ്വാതന്ത്ര്യസൗരഭ്യവും നാകലോകസമാനവുമായ പ്രേമാമൃതത്തെ കെട്ടിപ്പടുക്കാൻ മാത്രമാണു്. ഓരോ ഗീതകത്തിന്റേയും കടവിലുള്ള ഈരടികൾ പ്രത്യേകമെടുത്തു നോക്കുക. തെളിയുന്ന ശിഫലിതമായി വിടർന്ന ഭാവത്തിന്റെ മനോജ്ഞമായ മുത്തുമണികൾപോലെ ഓരോ ഈരടിയിലും മിന്നിത്തിളങ്ങുന്ന കാഴ്ചയാണു് നാം കാണുന്നതു്. ഗീതകകലാശില്പത്തിൽ കവി അറിഞ്ഞോ അറിയാതെയോ നിബന്ധിച്ചിരിക്കുന്ന ഒരു ചാതുര്യം ചിന്താസമ്പുഷ്ടതതന്നെ. മാത്രമല്ല, അവയുടെ സമാഹാരം കവിക്ക് മനുഷ്യനെ സംബന്ധിച്ചുള്ള അഭിപ്രായത്തിന്റെ ഒരു മനോജ്ഞമനോഹരമായും പരിണമിക്കുന്നു. ഇതാ, ഞാൻ ആ മനോജ്ഞമാലാഹാരം ഇങ്ങനെയാണു കോർത്തു കാണിക്കട്ടെ:

"എൻപ്രേമം സൂര്യരശ്മിപോൽ നിന്നെ ചുറ്റിടിലു-
മെമ്പാടും പ്രദീപ്തമാം സ്വാതന്ത്ര്യം നൽകട്ടെ തേ."

"എത്രമേലുള്ള ലോകം സമ്പാദിച്ചാകിലും പ്രേമ-
ചിന്തപോലെത്തുള്ള മേ നാകത്തെ നിർമ്മിപ്പതാം."

"നിന്റെയും നിന്നുള്ള പ്രണയം ജീവിതത്തെ
പൂർണ്ണമാം സ്വാതന്ത്ര്യത്തിൽ തളയ്ക്കാനായിക്കുന്നു."

“ചത്തടങ്ങുന്നതാം കാലമാത്രം മുൻപുണ്ടായൊരു
വാർത്തയിൽ സുഖിക്കുന്ന ജീവിതം മിത്ഥ്യാസ്വപ്നം.”

“ജ്ഞാനമീ സൃഷ്ടിശ്രീ ചേതകീലെത്ര സാര-
ഹീനമാം കുപ്പിക്കല്ലും ശോഭിച്ചു കാണിക്കുന്നു.”

“സല്ലാപസ്വനത്തിനു സൌന്ദര്യം നൽകീടുന്ന
പല്ലവപത്രാദികളിതാണല്ലൊ വെറും മൌനം.”

“കോമള മമ ചിത്തകന്ദരം നിറയാൻ നിൻ
പ്രേമത്തിന്നൊരുപാധമെന്നതിലെന്താശ്ചര്യം.”

* * * *

ഈക്കാര്യത്തിൽ പണിക്കരുടെ ആദർശം ഔത്തരാഹരായ ചണ്ഡിദാസും ജയദേവനും, പാരസീകനായ ഒമാറും ആയിരിക്കണം. ഖയ്യാമിസം, മിസ്റ്റിസിസം, സൂഫിസം തുടങ്ങി പല പേരിലും അറിയപ്പെടുന്ന ധ്യാനാത്മക കാവ്യമാർഗ്ഗങ്ങളിലൂടെ ശൃംഗാരത്തെ ആത്യന്തികലക്ഷ്യമാക്കാതെ കേവലമാർഗ്ഗമായി കയ്ക്കൊള്ളുകയും ചെയ്ത ആ മഹാകവികളുടെ മലയാളപ്രതീകമാണ് സർദാർ പണിക്കരെന്നു പലപ്പോഴും എനിക്കു തോന്നീട്ടുണ്ട്. ശൃംഗാരം ശൃംഗാരമല്ലെന്നോ ശൃംഗാരമായിരിക്കണമെന്നോ ഉള്ള നാട്യം പണിക്കരുടെ സരസ്വതിക്കില്ല. അവൾ ശൃംഗരിക്കുമ്പോൾ ശൃംഗാരദേവത തന്നെ. പക്ഷേ അവളുടെ ആ വിലാസലാസ്യം കണ്ട് അവൾ എന്നും അങ്ങിനെതന്നെയായിരിക്കുമെന്നോ, അതല്ലാതെ അവൾക്കു മറ്റൊരു പരിണാമം വരില്ലെന്നോ സംശയിക്കുന്നവർക്കാണ് ഞാൻ തല്ക്കാലം താക്കീതു നല്കുന്നതു്.

**മറുപുറം**

ശൃംഗാരത്തിന്റെ ആത്യന്തികലക്ഷ്യം നിർവ്വേദമാണെങ്കിൽ അതിന്റെ മറുപുറം ഭക്തിയാണ്. ഒന്നുകിൽ ശൃംഗാരത്തിലൂടെ അല്ലെങ്കിൽ ഭക്തിയിലൂടെ ആയിരിക്കും നിർവ്വേദത്തിലെത്തുക. രണ്ടും സമാന്തരംതന്നെ; ഒന്ന മറ്റേതിന്റെ മറുപുറമാകുമ്പോഴും അങ്ങിനെ വരാനേ തരമുള്ളൂ. ശൃംഗാരം നിർവ്വേദത്തിലെത്തി നിത്യവൈരാഗ്യത്തിലേയ്ക്കു ലയിച്ചുചേർന്നില്ലെങ്കിൽ ഭക്തിയിലേയ്ക്കായിരിക്കും അതിന്റെ പകർച്ച; അതുപോലെത്തന്നെ ഭക്തി നിർവ്വേദത്തിലെത്തിയാലും. നിർവ്വേദത്തിൽനിന്ന് ഒരു തലനാരിഴ അങ്ങോട്ടോ ഇങ്ങോട്ടോ തെറ്റിയാൽ, നിത്യവൈരാഗ്യത്തിലേയ്ക്കു നീളാതെ തെറ്റിയാൽ, ഒന്നുകിൽ ഭക്തിയിൽ അല്ലെങ്കിൽ ശൃംഗാരത്തിൽ എന്ന ചുരുക്കം.

പണിക്കരുടെ കവിത നിത്യവൈരാഗ്യത്തോളം പോയെത്തിയിട്ടില്ല. അത് ഈ ലോകജീവിതാനന്ദത്തിന്റെ ഇരുപുറങ്ങളിലുമായി മാറി മാറി വിളയാടുകയാണ്.

"കാണേണമെൻമുന്നിലോമനക്കണ്ണനെ
കാരുണ്യശാലിയാം കാർവ്വർണ്ണനെ."

(കവിതാരാമങ്ങൾ)

എന്നും,

യുമെങ്കിൽ ഒരു കഴിവിൽ ആശക്തനോ അസൂയയുണ്ടാ കില്ലേ?

തികവുററ മലയാളി

ദേശാന്തരങ്ങളിൽ ജീവിച്ചും, ജീവിതാനുഭവങ്ങളുടെ വൈചിത്ര്യങ്ങളിൽ തഴകിയും, വിശ്വപൌരത്വത്തിന്റെ ഉത്തുംഗശൈലങ്ങളിൽ വിഹരിച്ചും കഴിയുന്ന സർദാർ അദ്ദേഹത്തിന്റെ പ്രാണപ്രേയസിപ്രണയിനിയായ കവിതാകാമിനിയുടെ അടുക്കൽ നില്ക്കുമ്പോൾ തികവുററ ഒരു കേരളീയനായി മാറുന്നു—ശുദ്ധമലയാളിയായിത്തീരുന്നു. തറവാടിത്തം കലർന്ന ഈ മലയാളിത്തം പണിക്കരുടെ മിക്ക കവിതകളിലും ഉടനീളം കാണാം. മലയാളത്തിലെ ഒന്നാംകിട നോവലുകളിൽ ഒന്നായ 'കേരളസിംഹ'ത്തിന്റെ കർത്താവ് ഒരു മലയാളിയാണെന്ന് അഭിമാനം കൊള്ളുന്ന കഥ നില്ക്കട്ടെ; കേരളത്തെപ്പററി പറയുമ്പോൾ ദേശാഭിമാനംകൊണ്ടു മതിമറന്നുപോകുന്ന അനേകം ഘട്ടങ്ങൾ പണിക്കരുടെ കാവ്യങ്ങളിൽ കണ്ടെത്താം.

"ഓരോ കല്ലും മണലുമവിടെ-
  പ്പുണ്യമുള്ളതാണ്, നല്ലൊ-
രാറും കാടും ഗിരികളുമെനി-
  ക്കോർക്ക തീർത്ഥങ്ങളത്രേ;
നേരേ ചൊല്ലാമവിടെ വളരു-
  ന്നോരു ജന്തുക്കളും എ-
ന്താകിൽക്കാണ്മു ഞാനവ മമ കൂ-
  ടപ്പിറപ്പെന്നപോലെ."

(ഉപസന്ദേശം)

സന്ദേശഹരനായ ആ രാജകുമാരനെപ്പോലും ആ 'കൂടപ്പിറപ്പ്'നുള്ള പങ്കം പൂരകമുണ്ടാക്കിയിരിക്കണം. മേഘവർണ്ണനായികനിലെയും ഉപസന്ദേശത്തിലെയും കേരളവർണ്ണനത്തിലെ ഓരോ പദവും കവിയുടെ മാതൃഭക്തിക്കു നികഷോപലമാണ്. വിദേശവാസംകൊണ്ടും വിവിധകാര്യവ്യഗ്രതകൊണ്ടും പൊറാമയോടു കൂറുകാട്ടാത്ത മറ്റുള്ളവർക്ക് ഉത്കൃഷ്ടപാഠമാണ് പണിക്കരുടെ ഈ അനന്തഗ്ഗ്ര മലയാളിത്തം.

ആ മലയാളിത്തമാണ് ഇന്നു വിശ്വവിഖ്യാതമായി വളർന്ന് ഒരു മഹാസ്ഥാപനമായതു്. കേരളത്തിനെന്നപോലെ കൈരളിക്കും ആ ഔന്നത്യത്തിൽ അഭിമാനിക്കാനുള്ള വക കിട്ടി. ജീവിതത്തെ ഉന്നതതലത്തിലിരുന്നു സമഗ്രമായി വീക്ഷിക്കാനുള്ള കഴിവാണല്ലോ ഒരു കവിക്കു വേണ്ടതു്. ആ കഴിവു തികച്ചുമുള്ള ഒരാളുടെ പാട്ടുകളിൽ ചിലതു തിരഞ്ഞെടുത്തു സമാഹരിക്കാനും, ആ സമാഹാരത്തിന്റെ മുന്നിൽ അകമ്പടി നില്ക്കാനും കഴിഞ്ഞതിൽ ഞാനത്യന്തം അഭിമാനംകൊള്ളുന്നു. ആ അഭിമാനത്തിൽനിന്നു പൊന്തിവന്ന ആഹ്ലാദം ഇതിനെ ഒരവതാരികയെന്നു വിളിക്കുമെങ്കിൽ അഭിജ്ഞന്മാർ ഇതൊരാശംസാവചനമായി ഗണിക്കട്ടെ.

മദിരാശി സർവ്വകലാശാല,<br>19—10—1955. } ഡോ: എസ്സ്. കെ. നായർ.

## വേണുഗോപാലൻ

കാണേണമെൻകണ്ണിലോമനക്കണ്ണനെ,-
കാരുണ്യരാശിയാം കാർവർണ്ണനെ,

പീലികൾ ചാർത്തിയ വാർമുടിയുള്ളോനെ,-
ച്ചേലിൽ കിരീടം ധരിച്ചവനെ,

വാസ്സുററ നെററിമേൽ തൊട്ടോരു പൊട്ടൊട്ടു
വെപ്പിനാൽ മാഞ്ഞു വിളങ്ങുവോനെ,

പാടലപേലവമിന്താംബുജങ്ങളി-
ലോടക്കുഴൽ ചേർത്തു നില്ക്കുവോനെ,

ലോകത്തിനാനന്ദമേകുന്ന ഗാനങ്ങൾ
ഊതിപ്പല കേളി ചെയ്യുവോനെ,

ഉന്മാദഹാസമാം പീയൂഷമാരി പെ-
യ്താമോദമുള്ളിൽ വളർത്തുവോനെ,

കേവലമോഹനശീലനെ, ത്രൈലോക്യ-
കേന്ദ്രമാം നാഥനെ, മാധവനെ,

കാണേണമെൻകണ്ണിലോമനക്കണ്ണനെ,-
കാരുണ്യരാശിയാം കാർവർണ്ണനെ!

കാലിപ്പൊടി പുരണ്ടൊരു മലിനമാം
കോലത്തെക്കാണേണം തമ്പുരാനേ!

വാടാത്ത പുഷ്പങ്ങൾ കോർത്തു ധരിക്കുന്ന
മാലയെക്കാണേണം തമ്പുരാനേ!

കൌസ്തുഭശോഭയാൽ കണ്ണിന്ന മഞ്ഞുന്ന
മാറിടം കാണേണം തമ്പുരാനേ!

വെണ്ണനിറത്തുള്ളൊരോമനക്കുമ്പയെ-
ക്കണ്ണാലെക്കാണേണം തമ്പുരാനേ!

കാണേണമെൻകണ്ണിലോമനക്കണ്ണനെ,-
ക്കാരുണ്യശാലിയാം കാർവർണ്ണനെ!

മഞ്ജുളവൃന്ദാവനത്തിന്റെ മന്നൻ
മഞ്ഞപ്പട്ടാടയുടുത്തുള്ളോനെ,

കാളിയൻതൻ പത്തി നർത്തനരംഗമായ്
ലീലചെയ്തുള്ള തൃപ്പാദങ്ങളിൽ

പൊന്നിൻചിലമ്പിട്ടു തൻവലംകാൽ പൊക്കി
മുന്നിൽ പിണച്ചുതാൻ നില്ക്കുവോനെ,

ഊതും കുഴലിന്റെ പൂതമാം നാദത്താ-
ലോടിയണഞ്ഞുള്ള പൈക്കിടാക്കൾ,

തുള്ളിക്കളിച്ചാമോദത്താൽ നോക്കവേ
വെള്ളംപോൽത്തിളക്കിച്ചുരന്നുള്ളോനെ,

[illegible]
[illegible]

ബ്രഹ്മാദിദേവക്കും പൂജ്യനായുള്ളോനെ,
കല്മഷഹീനനെ, ഗോപാലനെ,

കാണേണമെൻമുന്നിലോമനക്കണ്ണനെ,—
കാരുണ്യശാലിയാം കാർവർണ്ണനെ!



# ഒരു ദുർമ്മരണം

[ഒരു കാലത്തു യൂറോപ്പിലെ പല രാജാക്കന്മാരുടേയും സ്നേഹിതയായിരുന്ന ലിലി ല റോഷ (Lily Le-Roche) എന്ന സ്ത്രീയുടെ ദുർമ്മരണത്തെപ്പറ്റി എഴുതിയതു്.]

പല നാളൊരുമിച്ചു നാം പഠിച്ചു
ബലമാം സ്നേഹവുമുള്ളിലങ്കുരിച്ചു
അലസാക്ഷി, നിനക്കു കഷ്ടമിന്നീ
നില വന്നെന്നതു ഖേദമേറ്റിടുന്നു.

ചെറുതന്നായി നീ, നിനക്കു ചേതം
കറയറവില്ലാത്ത ശീലവും നടപ്പും,
നറുതേനൊഴുകുന്ന ചൊല്ലുമാർതൻ
കരളാഹന്ത! കവർന്നിടാതെയുള്ളൂ?

വിനയം, മധുരാകൃതി, മുഗ്ദ്ധഭാവം,
ജനചിത്താംബുജരഞ്ജനസ്വഭാവം,
അനുകമ്പ, യനല്പതപ്രഭാവം
കനകാംഗീമണി നീ ജയിച്ചു മുന്നം.

പലതും പ്രിയമോടുരച്ചു, "കാണാ-
നുലകിൽക്കന്യകളീവിധത്തിലുണ്ടോ?
നലമാർന്നൊരു ശീലശുദ്ധിയാൽ നീ-
ന്നുലതാനിപ്പുരദീപിക"യെന്നതത്രേ.

കളവാണി, വളർന്നു നീ ക്രമത്താൽ
ലളിതാമോദസുയൗവനത്തൊടൊപ്പം:
ഒളി കൂടി തപാംശമൊന്നുകൂടി-
ത്തെളിവാർന്നു ലത പൂക്കളാൽക്കണക്കെ.

പുതുയൗവനമംശിയാൽ തിളങ്ങി
ദ്യുതിഹാസം, നവചന്ദ്രലേഖപോലെ;
നിതരാം കളിയാടി നിൻകടക്കൺ-
ഗതിയിൽ പഞ്ചശരന്റെ ശക്തിമൂലം.

ഉടയും നടയും ക്രമേണ മാറി;
വടിവിൽ ഭാഷണശൈലി ചേർന്നു വാക്കിൽ;
സ്ഫുടമായൊരു ഭാവമാർന്നതപ്പോൾ
ചടുലാപാംഗി തെളിഞ്ഞു കാണമായാൾ.

വിലയേറിന വേഷഭൂഷണങ്ങൾ
ചില നാളായ് തവ മെയ്യലങ്കരിച്ചു;
നലമാർന്നൊരു യൗവനദ്രുമത്തിൻ
മലർ പൊന്നൊന്നു ഹസിച്ചുവെച്ചു ലോകം.

ശറുപട്ടിണിയിൽ പുലർന്ന പെണ്ണി-
ന്നയസമ്പന്നപദത്തിലെത്തിയല്ലോ;
ചിരതിയലരമ്പനെത്രമാത്രം
തരുണികൊണ്ടൊരു ദ്രുപദമാടി ചെന്നാൽ!

കുസുമായുധമന്ത്രവിദ്യയെല്ലാ-
റിയമാചാര്യപദത്തിനർഹയെന്നായ്
തവ കീർത്തി പരന്നു ഭുവിലെങ്ങും
വിഷപുഷ്പങ്ങളുതിർത്ത സൌരഭംപോൽ.

സുഭഗേ, ധനമെത്ര നിന്റെ കാല്ക്കൽ
പ്രണമിച്ചുകൊണ്ടണച്ചു വിത്തപന്മാർ;
കുലജീവിതമെത്ര പാഴിലാക്കി
വിഫലാശാഹതരാം മധുവ്രതങ്ങൾ!

കനകോജ്ജ്വലമായ മെത്തമേലോ-
ടനവദ്യം സുഖമാടി കോശഗേഹം
ഘനകേശിനി, വാഹനങ്ങൾ ചുറ്റും
ധനസമ്പത്തുകളെത്ര ചേർന്നു നിന്നിൽ!

ഒരു നോക്കിനു ചെമ്പകാംഗിയെന്നും
തരുവാൻ കാത്തു പടിക്കൽ വാണുപോലും
നരപാലകരാഢ്യവിപ്രർ പൊന്നും
പൊരുളും വായ്ച്ചൊരു വൻപ്രഭുക്കൾ മറ്റും.

• • • •

കനകപ്രഭ മങ്ങലിച്ചൊളിക്കും
തനുവിൻ മോടി വളർത്തുവാൻ നികാമം
പൊടിവിരുകൾ പുഷ്പസായകനും
കിടയാത്തുള്ളവ കാട്ടിയെത്രയെല്ലാം!

സ്വയമുള്ളതിലൊന്നിട്ടി കണ്ടു
നയനാബ്ജത്തിന കാളിമാവിശേഷം
ചൊടിയന്ന നിസർഗ്ഗപാടലം, പൊൻ-
കൊടി, ബന്ധുകസുമത്തിനൊത്തു മാറി.

അതിമൃദുപുഷ്പസഞ്ചയത്തിൻ
നവസൌഗന്ധികസത്തെടുത്തതെങ്കിൽ
മൃഗനാഭി കലർത്തിയുള്ള നാനാ-
നുലേപങ്ങളും നിനക്കു മാറ്റുകൂട്ടി.

പല നാടുകളും കപ്പമേകി നിന്നു
തവ മേനിയ്ക്കതിമോടി ചേർത്തുകൊൾവാൻ:
മൃഗനാഭി ഹിമാചലം വഹിച്ചു;
ഘനസാരം ഗുർജ്ജരമേകിതാനം!

മലയാചലമേകി ചന്ദനങ്ങൾ
ജലധിക്കുള്ളിലനർഘരത്നജാലം
ലലനേ, തവ മേനി ചേർക്കിൽ മാത്രം
ഫലമാം ജീവിതമെന്നുറച്ചപോലും.

പുതുചന്ദ്രികയെത്രയാണു ചാലി-
ച്ചതു നിൻ പുഞ്ചിരിയെന്നു തീർത്തുകൊൾവാൻ
ജഘനമേഖല രചിച്ചുകൊള്ളുവാനോ
പല നക്ഷത്രശതങ്ങൾ വേണ്ടിവന്നു.

അധരം മധുരസ്മിതപ്രഫുല്ലം
വിധുവിൻ കാന്തി കവർന്ന വക്ത്രബിംബം
സുധയോടെതിർനിന്ന ചാരുവാക്കും
ബത നീ കാമനസായകാസ്ത്രമായി!

തവ കാലടിയിങ്കലിട്ട ലാക്ഷാ-
ദ്രവമോ കാമുകർതന്റെ രക്തമെന്നായ്
കവിവർഗ്ഗം— അഹോ, നിരങ്കുശന്മാ-
രവർ— ഉൽപ്രേക്ഷയിലുച്ചമായ്പ്പറഞ്ഞു.

* * * *

തവ യൌവനമൊട്ടു വാടിയിന്നാ-
ക്കഥ ഞാനെന്തിനു വിസ്മരിച്ചിടുന്നു?
അതിമോഹനരൂപവും ഹരിപ്പാൻ
ജരയാം രാക്ഷസി കാത്തുനില്പതില്ലേ?

ഒരു രാത്രിയിലും സ്വനീവി, തൻകൈ-
ത്തളിരാൽത്തന്നെയഴിച്ചതില്ലയെന്നായ്
അഭിമാനമിയന്നിരുന്ന നീയോ
ക്ഷണനത്തിനു മുതിർന്നിടേണ്ടിവന്നു!

നരപാലകർതൻറെ പള്ളിനീരാ-
ട്ടിനു തീർത്ഥങ്ങളുമായിരുന്നതിങ്കൽ
വഴിപോക്കർ കുളിച്ചു ചോറിളക്കി-
പ്പല ദുർഗ്ഗന്ധമുയർത്തിടുന്നതാക്കി.

വരഹംസഗണം ഭജിച്ചു വാണൊ-
ളെളാരു സൌവർണ്ണസരോജഷണ്ഡം ക്രമത്താൽ
കമലീമസീകൃതി ചെയ്തിടുന്നാ-
ഗ്ഗൃഹകാകർക്ക് വിലാസരംഗമായി.

* * * *

കഴിയുന്നിതു കാലം; ഇതുമുണ്ടോ
വഴിയിൽത്തങ്ങി വസിപ്പതെല്ലപോലും?
അതിനൊത്തു വിപര്യയം ഭവിച്ചു
ബത, നിൻ നിസ്തുലമേഘചാരുതയും.

പടികാളികളും ക്രമേണയന്നാ-
പ്പടിവാതില്ക്കകമേ കടന്നിടാതായ്;
പവനൊന്നതു പോട്ടെ, കൊച്ചുവെള്ളി-
പ്പണവും ദുർല്ലഭമെന്ന വന്നുചേർന്നു.

നൃവരോചിതമായ സർവ്വസമ്പ-
ത്തിവാദ്യവും മണിമേട വിറ്റുപോയി;
വയർതന്നിനിവാർത്തമാതങ്ങളും
പണയപ്പെട്ടിതു തോൾഭൂഷണങ്ങളും.

ചെറുമൂഷികകന്യ മൂഷികസ്ത്രീ-
പദമായ് പിന്നെയുമെത്തിയെന്നപോലെ
പ്പുറപ്പെടുന്നു ഇടങ്ങൾ, നിയതേ പാഴ്-
ക്കുഴിയിൽത്താൻ നിപതിച്ചു നിർവിശങ്കം.

അഹഹ! തെറ്റു പറഞ്ഞു, നീ ജനിച്ചു-
ള്ളതു ചെറുപ്പത്തന്നിലായിരിക്കാം;
അതിലെന്തതിശ്ശുഭചര്യയാലാ-
ക്കടിലാ ദൈവഗ്രഹത്തിനാർത്തിയന്നു.

* * * *

അചിരേണ നിനക്ക വന്നുചേർന്നു
കൊടുമാരിദ്രുപിശാചമാസുരഭാവം;
തെരുവാടി വലഞ്ഞു ഭിക്ഷ വാങ്ങും
നിലയായ് നിൻസ്ഥിതി ഗർഹണീയമായി.

അകളങ്കിതർ, നിൻപിതാക്കൾ കാണാ-
നിടയായില്ലിതു ഭാഗ്യമൊന്നുപോലെ;
അതിദുർല്ലഭമുഗ്രവിത്തമത്ത-
സ്ഥിതിയും, കഷ്ടതയിൽ പതിച്ചതും നീ.

തവ കാമുകർ, നിന്നപാംഗനീലോ-
ല്പലദാമത്തിനു ജീവനം ത്യജിപ്പാൻ
മടിവിട്ടവരിന്നു വാഴ്കയാം പൊൻ-
മണിസൗധങ്ങളിലിഷ്ടമാം പ്രകാരം.

അഥവാ, ശരി,യാരറിഞ്ഞു ലോക-
വിധി? ചെയ്യും പരിണാമമേതിലെല്ലാം?
ഒരു വേള, മൽച്ചരിത്രമിന്നി-
യുലകത്തിനു നിദർശനത്തിനാവാം.

ഭവദുഃഖഭരിതത്തിൽനിന്നൊഴിഞ്ഞാ-
മലജാലം തവ സങ്കടാശ്രുവാലേ
കഴുകിപ്പരിശുദ്ധചിത്തയായി-
പ്പരിനിർവ്വാണമണഞ്ഞതായുമാവാം.

മദകാമവിമോഹമത്സരാദി-
കിരയായ് ദുഷ്കൃതി ചെയ്തു നീയനേകം
ഉപശാന്തി വരുത്തി നീയതിന്നി-
യുലകിൽത്തന്നെ നരകം ഭുജിക്കലുമാം.

കരുണാകരനാം ജഗന്നിവാസൻ
പതിതോദ്ധാരകദീക്ഷിതൈകചിത്തൻ
പുനസ്സങ്കടതീർത്ഥനീരിലാറാ-
ടിയ നിന്നിൽ കനിയാതിരിക്കയില്ല.

തവ ശാന്തി വരട്ടെ, നിന്റെയാത്മാ-
വിനു നിർവ്വാണപദം ലഭിച്ചിടട്ടെ!
വഴി തെറ്റിയലഞ്ഞു വീടണഞ്ഞോ-
രജപോതത്തെ വെടിഞ്ഞിടില്ല ഗോപൻ.

# സന്ധ്യാരാഗം

## I

കാത്തു ഞാനൊരു നാളിൽ,
സുന്ദരി, മഹർഷിമാർ
പാർത്തലമണഞ്ഞു ശ്രീ-
വാസികൾക്കാശിസ്സേകി

ചേലെഴും വരങ്ങളെ-
ക്കൊടുത്തു സൌഖ്യം ചേർത്തു
ഭൂലോകം വൈകുണ്ഠമാ-
യാക്കി മാററിയതായി.

ചോദിപ്പിതവരില-
ന്നേകനെന്നോ"ടിഷ്ട-
മോതുക, തരുന്ന ഞാൻ
നൽവരം വീതശങ്കം."

കേട്ടു ഞാൻ ചിന്തിച്ചിട്ടു
ദിവ്യനാം മുനിയോടു
പൃഷ്ടമൊരേന ചൊന്നു
സ്പഷ്ടമാം മൊഴിയേവം:—

"തരിക ഭഗവാനേ,
നരജീവിതമെന്നും
പരിപാവനമാക്ക-
ക്കുന്നതാം, അതുതാൻ മേ.

ആഗ്രഹിപ്പില്ല വിത്ത-
മാഗ്രഹിപ്പില്ല കീർത്തി,
ആഗ്രഹിപ്പില്ല തെല്ലും
പ്രതാപപ്രാബല്യങ്ങളും."

യതിയും ചൊന്നാൻ: "വത്സ,
നീ വരിച്ചതു നല്ലൂ
പതിദേവതയായ
പത്നിതൻ പ്രിയനാം നീ."

## II

അന്ധനാം പ്രാണേശനോ-
ടൊന്നോടു സമമാവാൻ
ബന്ധിച്ചു കണ്ണു രണ്ടും
ഗാന്ധാരി പതിവ്രത.

എത്ര പേരിതുപോലെ
സ്വന്തമാമപ്പിലിപ്പു-
റപ്പെട്ടുള്ള ജനങ്ങളെ
വാഴ്വാൻ തുനിയുന്നു!

പ്രേമമൊന്നൊക്കെയെന്ന
ചിന്തയാൽ, തന്നോടൊക്കെയുള്ളാ-
ത്മാവിൻ പ്രത്യേകത
ശൂന്യമാക്കുവാൻ നോക്കും,

അന്യോന്യമൊത്തിണങ്ങി-
പ്പൂർണ്ണത ചേർത്തിടുന്ന
ധന്യപ്രേമമേ ദിവ്യ-
മെന്നുള്ളതറിയാതെ.

തന്നുടെ ധർമ്മം വെല്ലും
കൈവിടുന്നില്ല, പാലിൽ
ചേർന്നു നല്കീടുന്ന
തണ്ണീരും ഗുണോൽക്കർഷം.

പാലിനെ സ്വന്തരൂപ-
മാക്കുവാൻ മോഹമൊന്നു;
ബാലിശപ്രണയത്തിൻ
പാഴ്വഴിയിതുതന്നെ.

ശോഭനേ! നവാഭ്യുദസന്ധ്യാ
    ഗൌരമാം തവ മുഖ-
മാഭ കൂട്ടീടുന്നൊരാ
    സ്നേഹദീപത്തിൻ ചാരേ,

ഉജ്ജീവിതകാവ്യ-
    പാഠത്തിലേകാഗ്രമാം
മനതാരോടുകൂടി
    നിത്യവും വാഴട്ടെ ഞാൻ

പന്തുപോലുള്ള ലോകം
    സന്ദീപ്തമാക്കാൻ പ്രേമ-
ചിന്തപോലൊന്നുള്ളതോ,
    നാകത്തെ നിർമ്മിപ്പാനും!

IV

തൻകരങ്ങളാൽ ഭൂവേ
    വലയംചെയ്തീടിലും
സംഗമാകുന്നതാ-
    നാകാശം വർത്തിക്കുന്നു.

ഉന്നതാദർശം ചേർന്ന
    നിന്നുടെയനുരാഗ-
മെന്നെയാമതിക്കില്ല-
    മിന്നഹോ ബന്ധിപ്പീലാ.

അന്യോന്യമറിയുന്ന
സന്തതമന്തർഗ്ഗത-
മൊന്നപോൽ സുഖദുഃഖ-
ഭാവവും പങ്കുകൊണ്ടു.

ഏതിലും പാരതന്ത്ര്യ-
ക്ലേശമില്ലാതെ ധന്യർ
മംഗളകരം സൗഖ്യ-
മിന്നറിയുന്നവല്ലോ.

ത്വൽപ്രേമദീപമെന്റെ
ചിത്തമുജ്ജ്വലിപ്പിപ്പൂ;
ത്വൽപ്രീതചേഷ്ടതന്നിൽ
ജീവിതചമൽക്കാരം!

മുന്നമജ്ഞാതമായ
സുന്ദരവികാരത്താ-
ലുന്മാദം പകരിപ്പും
പരിതഃസ്പന്ദമാവും [illegible].

നിർണ്ണയം നിശ്ചലമ-
പ്രണയം ജീവിതത്തെ-
പ്പൂർണ്ണമാം സ്വാതന്ത്ര്യത്തിൽ-
ത്തന്നെയാനയിക്കുന്നു!

ഭീതിയില്ലിവരൊരു
ലേശവുമുലകത്തി-
ലെന്നുമേ, സ്വർണ്ണോക്കു
കീഴ്‌വഴങ്ങാതെ വാഴാം.

ചന്തമേറുന്നൊരു കാല-
മൊത്തു മുൻപുണ്ടായൊരാ
വാത്സല്യയിൽ സുഖിക്കുന്ന
ജീവിതം മിഥ്യാസൗഖ്യം.

## VI

അവ്യക്തമസ്പഷ്ടമാം
വാക്കുകളുരുക്കൊള്ളുമോ,
ദിവ്യാനുരാഗത്തിന്റെ-
യർത്ഥലേശത്തെ പ്രിയേ?

വാഴ്ത്തവതെങ്ങനെ ഞാൻ,
വാക്കിനാൽ പ്രണയത്തെ,
വ്യാപ്തിയാലുലകാകെ
നിറയും തേജസ്സിനെ?

ഭാഷയോ മനോഭാവം
കാട്ടുവാൻപോലും പോരാ;
ഭാവമോ പ്രണയത്തി-
നംശകപ്രതിബിംബം.

എന്തിനായ് പിന്നെ പ്രേമ-
വസ്ത്വന്തരം തേടുന്നു
ഹന്ത തൂലികേ, നിന്റെ
യത്നമോ, ഫലഹീനം!

എങ്കിലുമതുല്യ-
മംഗളമാലതി-
യെങ്കൽ നീയുളവാക്കി
നിർമ്മലപ്രണയത്താൽ;

ഉണ്ടതിൻ ശതാംശകം-
പോലുമെൻപദ്യങ്ങളിൽ
ചേർന്നിടിൽ ധന്യധന്യ-
മാകുമെൻപാട്ടുകൾ.

നൂനമീ സൃഷ്ടിശക്തി
ചേതകിലെത്ര സാര-
ഹീനമാം കല്പിതവും
ശോഭിച്ചു കാണാകുന്നു.

## VII

പലനാൾ പ്രാർത്ഥിച്ചതിൻ
ഫലമായ് ലഭിച്ചൊരീ
പ്രണയസമാഗമ-
വേളയിലഹോ, കഷ്ടം,

ഉതിയാട്ടവാനെത്തു-
 മത്താരതായിപ്പോയി
തരുണീമണി,യുള്ളിൽ
 നിറയും പ്രേമത്താലേ!

കണ്ണുകൾ മഞ്ചിപ്പോയി
 നിൻപ്രഭാപൂരംമൂലം;
ഒന്നു നോക്കുവാൻപോലു-
 മാവായില്ലിവൻ കഷ്ടം!

നിന്നുപോയ് നിശ്ചലനായ്;
 നിന്നുടെ സാന്നിധ്യത്തിൽ
വന്നതുകൊണ്ടുതന്നെ
 സംതൃപ്തിയടഞ്ഞു ഞാൻ.

അഥവാ സുഖസാന്ദ്ര-
 മേകതാനത ചേരും
പ്രഥമപ്രണയത്തി-
 ന്നേകാഗ്രക്ഷണികയിൽ

വാക്കുകൊണ്ടെന്താം ഫലം?
 സദ്വൃത്തിമതികതശർമ്മ-
പ്രാപ്തിയെ സ്തുതിപ്പാനി-
 ന്നതിനാൽ മതിയാമോ?

സല്ലാപപൂർണ്ണത്തിനു
        സൌന്ദര്യം നല്കീടുന്നു
പല്ലവപത്രാളികൾ-
        താനല്ലോ വെറുംമൌനം.

## VIII

തൻതല ചൂടിടുന്ന
        മഞ്ഞുതുള്ളിയിൽ വീണു
ചന്തത്തിൽ നിഴലിക്കും
        രശ്മിയൊന്നിനാൽമാത്രം

പുല്ക്കൊടിയുമാസിന്ധു-
        ഭാവത്തിലുള്ളൊന്നി-
തക്കന്നു, കർമ്മസാക്ഷി-
        യാകിയ ഭഗവാനെ.

എങ്കിലും മഹിമാവിൻ
        സൂക്ഷ്മമാം സ്വരൂപം
തങ്കലേ പ്രതിബിംബ-
        ഭാവത്താൽ കൊള്ളുന്നല്ലോ.

എന്നതുപോലെ, നിന്റെ
        ദിവ്യാനുരാഗത്തിന്റെ
പൂർണ്ണമാം മഹിമാന-
        മെൻതുച്ഛഹൃദയത്തിൽ

കൊള്ളുവാനാളല്ലെന്നു-
വന്നാലുമതിൻ രൂപം
വല്ലഭേ, സൂക്ഷ്മമായി
പ്രതിബിംബിപ്പൂ നൂനം.

പുല്ലിലെ ഹിമബിന്ദു
ഹീരമായ് മാറിടുമ്പോലെ-
കൊള്ളുവാനിതിൽ ചേത-
മേകരശ്മിതാൻ പോരും.

ഓമലേ, മമ ചിത്ത-
കന്ദരം നിറയാൻ നിൻ-
പ്രേമത്തിന്നണു പോര-
മെന്നതിലെന്താശ്ചര്യം?

IX

വാനിതിൽ സംഖ്യവിട്ട
നക്ഷത്രമാലകൊണ്ടു
മാനവിൻ നാമജപം
ചെയ്യുന്നു നശീഥിനി

എത്തുമിന്നറിവില
തന്നുടെ വിനാശത്തിൻ
ഹേതുവായ് സൂര്യോദയം
തീയമെന്നുള്ളു നൂനം.

ശുദ്ധയാം നിശയൊത്ത-
മെങ്ങനെ, ലോകക്കെല്ലാ-
ശുദ്ധതാപത്തെ നീക്കം
കർമ്മസാക്ഷിയാം ദേവൻ

തെല്ലുമേയപരാധം
ചെയ്യാത്തൊരബലയെ-
ക്കൊല്ലുമെന്നിഹ വന്നു-
ളെത്രമാത്രം നോക്കി?

രോഗദോഷപ്രദമായി,-
സ്സുപ്തയാം നിരങ്കുശ-
രാഗമാടിയന്നൊരെൻ-
ഹൃദയമതുപോലെ

നിന്നുടെ രാഗോദയം
പ്രാർത്ഥിച്ചു ചിരകാലം;
ഇന്നതിൻ ഫലപ്രാപ്തി
തെല്ലു കാണുന്നു നാഥേ:

മുൻപിലെത്തമസ്സാകെ-
പ്പോയ് നിറം മാറിക്കണ്ടു
സാന്ദ്രതമെന്നുള്ളത്തിൽ,
ജീവനം മാറിപ്പോയി.

## X

നിന്നിമേഷനായ് നോക്കി-
ക്കൊണ്ടുതാൻ തവ രൂപം
സുന്ദരി,യൊരു നാളിൽ,
നിദ്രയുമറിയാതെ,

കണ്ണുകൾ ചുറ്റും ചേർന്ന
കാണുവാനരുതാത്ത
സാന്ദ്രശാദ്വലഭൂമി-
യപ്രതീക്ഷിതം കണ്ടു

താന്തനാം വഴിപോക-
നെന്നപോൽ, മനസ്വിനി,
കണ്ടു ഞാൻ നിൻസൗന്ദര്യം
വിസ്മയസ്തിമിതാക്ഷൻ.

കണ്ഠലഗ്നാശ്ലേഷത്താൽ
ഗണ്ഡമണ്ഡലം മിന്നി,
സാരസ്യലാസ്യംകൊണ്ടു
കണ്ണുകൾ കളിയാടി,

പുഞ്ചിരിക്കുഴമ്പിനാൽ
ചെഞ്ചൊടി വികസിച്ചു,
സൗഹാർദ്ദാവതതിനാൽ
പുറമേ പ്രേമ മുട്ടി,

സസ്നേഹമരുളിയെ-
    ബ്ഭഗവാൻ: ‘‘താൻതാനെല്ലാം
നിസ്സീമമനോഭവം
    മെച്ചമെന്നോർക്കാം ജനം.

കാന്തയോ നിരൂപിച്ചു:
    ‘വല്ലഭനെന്നോടില്ല
സ്വാന്തത്തിലനുരാഗ-
    മിന്നു ഞാൻ കൊള്ളുംപോലെ.’

നായകൻ നിനയ്ക്കുന്നി-
    ‘ഉപരിപ്ലവമല്ലോ
സ്ത്രീചിത്തമറിവതെ-
    ന്നായതിനഗാധത.’

ഇല്ല വ്യത്യാസമോർത്താൽ,
    ഇല്യത ഘനംകൊണ്ടാ-
ണല്ലഹോ വൈപുല്യംകൊ-
    ണ്ടെന്നതോ ധരിക്കേണം.’’

## XII

സ്വപ്നസോപാനമില്ലീ
    പ്രേമമാളികതൻറെ
ചന്ദ്രശീതളമട്ടു-
    പ്പാവിലെത്തുവാൻ ധന്യേ!

എങ്കിലും നിരുപാധിക-
　　യങ്ങു നാം ചെന്നെത്തിയാൽ
മംഗലപ്രേമമൂർത്ത്യു-
　　വാസത്തിൻ സുഖമെല്ലാം.



ഉൾത്താരിൽ പ്രേമം ചേർന്നു
കാന്തയോടിരിക്കവേ
നിത്യവും ഭൂപാളമാം
നിൻഗാനം കേൾക്കാകുന്നു.

രാവിലെ ഞാനുണർന്നു-
നോക്കീടുമ്പോഴേയ്ക്കു നിൻ-
ചേവടിപ്പാട് മഞ്ഞു-
ത്തുള്ളിയാൽ മൂടിക്കാണാം.

ഒരിക്കൽപ്പോലും നിന്നെ
വിളിച്ചു സല്ക്കരിക്കാ-
നൊരിക്കലായതില്ല
ഭാഗ്യമില്ലാത്തവളെ.

നാളെ, നാളെയാണെന്നു
ചിന്തിച്ചു നീളുന്നല്ലോ,
നാളുകളെത്രയെല്ലാം
തീർന്നിതെന്നോർത്തീടാതെ.

## IV

പാഴ്പ്പുൽനിലത്തെന്റെ
വിത്തു ഞാൻ വിതച്ചപ്പോൾ;
നിഷ്ഫലമായിത്തീർന്നി-
തെൻകഠിനയത്നം!

വിത്തു പാഴ്നിലങ്ങളിൽ
പാകുന്നപോലെയൊരു
ഫലമില്ലാത്ത മറെറാ-
ന്നെന്തുതാനുലകത്തിൽ?

V

ഉഴുതാനെൻറ നിലങ്ങൾ തൊ-
ന്നൊന്നു കൃഷിചെയ്തു
പാഴാമെൻനിലംമാത്ര-
മുഴുവനായുമില്ല.

മുള്ളുകൾ കാടും വെട്ടി-
ക്കൊണ്ടു ഞാൻ നാളിൽ നാളിൽ
നിസ്തുലം പണിചെയ്തു
നാമ്പുകളുയർത്തുവാൻ.

കാലത്തു വിതപ്പിച്ചു,
പാകത്തിൽ വെള്ളം കോരി,
കാലികൾ പുക്കളും
തിന്നാതെ നിത്യം കാത്തു,

ഞാറുകൾ കതിരിട്ടു
പൊന്നണിയണിഞ്ഞപ്പോ-
ളേറിയ സന്തോഷത്താൽ-
മൂഢൻ ഞാൻ തെളികയായ്.

കൊയ്യു കററകൾ നന്നായ്
 മെതിച്ചു നെല്ലായപ്പോഴും
കൈതവമററുള്ളനാ
 ക്കൊണ്ടുപോയുടമസ്ഥൻ

തന്നെ നിറച്ചിട്ടു
 വൻപ്രളതാപവും കാട്ടി-
തന്നിതു നമുക്കൊത്ത
 വേതനം ഭിക്ഷാലിക്കായി.

ആ പ്രഭുവെന്തറിഞ്ഞു,
 നേരിൽ തൻ പണിചെയ്യും
ഇപ്പാവം ജനങ്ങൾക്കാ-
 ളവുമെന്നുള്ള താപം.

## VI

## പരാജിതയായ ഫ്രാൻസ്

സ്വാതന്ത്ര്യക്കൊടിയുള്ളാ
 കൈകളാൽ പൊക്കിപ്പിടി-
ച്ചാദർശമാർഗ്ഗമാമീ
 ലോകത്തിനാകെക്കാട്ടി;

ആ സ്ഥിതിയിങ്കൽപ്പോലു-
മപരാജിതു് സത്യ-
സദ്ധർമ്മം കലി കേറി-
ബ്ബാധിപ്പീലെന്നപോലെ.

പാരിസ്ത്യ ചഞ്ചലതാ-
സാർവ്വഭൌമയാം നിന്നെ
വൈരിമാർ സർവ്വലോക-
സമക്ഷം മർദ്ദിപ്പീലും

സാധുക്കൾ വല്ലഭന്മാർ
പൌരുഷമറ്റു വന്നു
പ്രേതസന്നിഭരായി
നില്ക്കിലും മഹാമാതേ!

നിന്നുടെ ചൈതന്യാംശ-
സന്ദീപ്തിമാനംകൊണ്ടു-
തന്നെ നീ ജയിക്കുന്നു
ദുർദ്ധർഷയായിട്ടെന്നും!

# VIII

## സിംഹളയിൽ

ഉന്നതഹിമാചല-
ശൃംഗമാർന്നുന്നതനായ്
മന്നിടമേഖലയിൽ
വീക്ഷിക്കും ശുഭ്രപ്രഭോ!

ക്ഷോണിയിൽ ദൈന്യം കാറ്റു-
മേറ്റുതാൻ പണിചെയ്യും
പ്രാണികൾ നിനക്കിന്നു
ഹാസ്യമാർന്നതെന്നോ തോന്നാം.

ക്ഷീണിച്ചു വലഞ്ഞു ഉ-
ഴുതും കൃഷിചെയ്യും
കാണി വിശ്രമം തേടാ-
ത്തുള്ളൊരപ്പുരുഷകൾ

ദുഃഖത്താൽ കരിഞ്ഞുള്ളോർ
നിന്നുടെ മഹാസ്ഥാനം
നോക്കുവാൻപോലും ശക്ത-
രല്ലെന്നോ, ശരിതന്നെ!

ഏതിലും പ്രാണിഹിംസാ-
ശങ്ക, നീ മൃതദേഹം
പകലും ഭക്ഷിപ്പല്ലോ
മേധയെ നടിക്കുന്നു?

ഏതുമില്ലാത്ത ജോലി
നീ ചെയ്യുന്നതറിവില്ലം,
സാധുക്കൾ പക്ഷികളെ
റാഞ്ചുകെന്നിയേ കഷ്ടം!

ശ്രുഗോഗ്രമേറിയേവം
വാഴ്കിലുമറിവില
മംഗലം കൃതകൃത്യ-
ഇപ്പി നീ ഗൃധ്രശ്രേഷ്ഠ!

IX

നമ്മുടെ ദിവാസ്വപ്നം
ഘനമായാകാശത്തിൽ
നിർമ്മിച്ച താരാഹർമ്മ്യം
ജീർണ്ണിച്ചുകിടക്കവേ

കണ്ടു നിൻമിഴികളിൽ
സുസ്പഷ്ടമിസ്സന്ദേശം:
"വേണ്ടിനി മേലിൽ പ്രേമ-
ജീവനമതിൽ സഖേ!"

പ്രച്ഛന്നവേഷനായി
നില്പൂ യമനെന്നാകിലും
നിശ്ചയമൊരു നോട്ടം-
കൊണ്ടറിഞ്ഞിതു നിന്നെ.

ബന്ധുക്കൾ ചത്തു സർവ്വ-
നാശവുമറിഞ്ഞുള്ളം
വെന്തൊരാ ശരണാർത്ഥി-
ക്കൂട്ടത്തിൽ നില്ക്കുമ്പോഴും,

ആരുതാൻ മറക്കുന്നു,
നിൻകണ്ണിൽ കാളിക്കത്തും
ഘോരസങ്കടത്തിൻ
ജ്വാലയാളുന്നനേരം?

ഒരു നാൾ രക്തപ്രഫുല്ലൽ-
പ്പാറ"സയിൽ തൊഴുന്നൊരു-
മൊരുമിപ്പാരാവധി-
മാനന്ദിച്ചിരിക്കവേ,

അരികെക്കണ്ടു നിന്റെ
മുഖം ശോകാക്രാന്തം
തിരികെ സ്മൃതിതന്നി-
ലെത്തിടും സ്വപ്നംപോൽ.

തീരാത്ത കോപത്തോടു
        നോക്കി വൻജുഗുപ്സയാ
ചാരത്തു തുപ്പി വേഗാ-
        ലങ്ങു നീ മറഞ്ഞുപോയ്.

ദാരിദ്ര്യദുഃഖത്തിനാൽ
        പാരെല്ലം തൊലിയുമാറ്
തീരെ നീ മെലിഞ്ഞതി-
        ശോച്യനായ്ത്തീർന്നീടിലും,

ഘോരമാം നിൻനോട്ടത്തെ-
        യാർ മറന്നിടാനാവും?
പാരിച്ച ഭീതികൊണ്ടു
        മേനി മേ വിറച്ചുപോയ്!

ശ്രേഷ്ഠമാം വാഹനത്തി-
        ലേറി ഞാൻ ഷാങ്ഹായിലെ-
പ്പട്ടണവീഥിതന്നിൽ
        സഞ്ചരിച്ചീടുംനേരം,

കണ്ടിതന്നൊരു റിക്ഷാ
        വലിച്ചു കൂടും ഭാരം-
കൊണ്ടഹോ കുനിഞ്ഞു നീ
        വില്ലയെപ്പോകുന്നതായ്.

പട്ടിണിപ്പിശാചിന്റെ
ബാധയാൽ വികൃതമായ്
ദുഃഖസങ്കടം പൂണ്ട
നിൻമുഖമതിമാത്രം

സാധുമർദ്ദനം ചെയ്തും
ദ്രോഹികളോടു ചേർന്നും
ക്രോധവും വിദ്വേഷവും
കണ്ടു ഞാൻ ഭയന്നുപോയ്.

* * *



ഇന്നിതാ കാണാകുന്നു
പടികളിൻപുറമേടാരം–
തന്നിൽ നീ തല പൊക്കി
നിവർന്ന മോദത്തോടെ

നില്പൂ നീ, വാഴ്ക്കൃതത്തിൻ
ശോഭിച്ചു കരങ്ങളിൽ
തോക്കുമായ് ജയശ്രീയെ–
ത്തഴുകും പ്രതാപത്തിൽ.

മൂകൻ നീ മുൻപു സഖേ!
കേൾക്കുന്നിതിപ്പോളെല്ലാ
ലോകവുമാദരിക്കും
നിന്റെയാഹ്വാനഘോഷം!

ഓതി ഞാൻ: “മഹാമതേ,
    നിന്റെ വൻതപസ്സാലെ
പൂതമിസ്ഥലം; ചൊല്ലു-
    കൂഴിയിൽ നിൻ സന്ദേശം!”



# യമരാജധാനി

ഒരു നാൾ യമരാജ-
ധാനിയിൽ ചെന്നെത്തി ഞാൻ
പുരജിഷ്ണതാസമ്മുല-
മെന്നുമേ മടിക്കാതെ.

ചിത്രശില്പമാം ദിവ്യ-
മന്ത്രശാലയിൽക്കാൽ-
റത്തമമന്ത്രിവര്യ-
രൊക്കവേ പൂണ്ണമോദി

പൊന്മയമണിപ്പൂമെന്തി
വജ്രസിംഹാസനത്തിൽ
നിർമ്മലകാന്തി വീശി
വാഴുന്നതായിക്കണ്ടു.

ധർമ്മമൂർത്തിയാമെന്റെ
  തമ്പുരാൻ സ്വർഗ്ഗാത്മജൻ
നിർമ്മലന്നസമത്വ-
  മെന്നുമേ ധ്വംസിപ്പവൻ

അംശാവതാരം മുൻപു
  ചെയ്തതില്ലയോ 'കാറൽ-
മാർക്സെ'ന്ന പേരിൽ ജർമ്മൻ-
  ജാതിയിൽ ക്ഷിതിതലേ;

ആ വിശിഷ്ടാത്മാവിന്റെ
  സൃഷ്ടികൾ ജപിക്കുന്ന
സോവിയറ്റിന്റെയാൾക്കാ-
  രാതമിങ്ങെത്താറില്ല.

നിസ്ത്രപം സൂചീമുഖ-
  ഭല്ലാറതത്തിങ്കൽ
വൃഷ്ണനതാൻ കോടിട്ടന്ന
  ചീനരാം ജാതിക്കാരും

ഭോഗലോലുപരായി
  നാടെല്ലാം നടക്കുന്നോ-
രാഗാഖാൻ മുതലായ
  ഭൂപതിശ്രേഷ്ഠരാരും

വാഴുവാൻ തങ്ങൾക്കിടം
        പോരെന്നു വാദിച്ചെന്നു-
ഭൂമിയിൽ പടവെട്ടി,
        വാഴുവാനാശിച്ചോരാം

ജാപ്പാനിജനതയും
        ജർമ്മനിക്കാരുമിതു
വാഴ്വിടം തേടി വന്നു-
        കണ്ടതില്ലിതുവരെ.

സ്വാഗതം ഭദ്രമേ,
        നിന്റെയീ വരവിപ്പോൾ
ഭാഗധേയമാർത്തുന്നു
        ഞങ്ങളോ കരുതുന്നു.”

താഴ്മയിൽ കൈകൂപ്പി ഞാ-
        നന്തകസ്വാമിതന്റെ-
യാ മന്ത്രിമുഖ്യനോടു
        സാദരമറിയിച്ചു:

“അഭിമതാനുകൂലമല്ല
        വന്നു ഞാൻ; പൊറുത്താലും,
വിഭവസതാക, സാധു-
        വാകുമെന്നപരാധം.

ഋഷിയീശോമോ മട്ടിൽ
ചൊല്ലീ ഞാൻ കേട്ടിട്ടുണ്ടെ-
ന്നീ മഹാരാജധാനി-
തന്നിലെ വിശേഷങ്ങൾ.

സിദ്ധാന്തം മതം സമ്പ്ര-
ദായങ്ങൾ പലതരം
വ്യത്യാസം പെരുത്തവ-
തമ്മിലെന്നിരിക്കിലും,

നരകലോകത്തിന്റെ
ദുഃഖങ്ങൾ വർണ്ണിക്കുമ്പോൾ
സാരമാമൈകമത്യ-
മുണ്ടവതമ്മിൽ ചിത്രം!

വിപ്രരും പുരോഹിത-
വർഗ്ഗവും മുല്ലാക്കളും
ചൊല്ലേറും മതാധ്യക്ഷർ
ശങ്കരാചാര്യന്മാരും

പണ്ഡിതർ ജഗദ്ഗുരു-
സ്ഥാനികൾ ശാസ്ത്രജ്ഞരും
നിർണ്ണയം നരകത്തെ-
യൊന്നുപോൽ ദുഷിക്കുന്നു.

ഭാവനാസമ്പന്നന്മാ-
രുത്തമകവിശ്രേഷ്ഠർ
സാവധാനമല്ലോ ധർമ്മ-
രാജ്യത്തെ വർണ്ണിക്കുന്നു.

ശ്രേഷ്ഠനാം ഭാസൻ തന്റെ
ബുദ്ധിയാലോചിതത്തും
മിൽട്ടന്റെ മഹാസൃഷ്ടി-
യൊരുന്നാടെ വീക്ഷിച്ചും

നമ്മുടെ പുരാണങ്ങളിൽ
നിർമ്മിച്ച മഹർഷിമാർ
നിർണ്ണയമെല്ലാം കണ്ടു
പൂർണ്ണമായ് വർണ്ണിച്ചതും

അന്തകസ്വാമിതന്റെ
രക്ഷയിൽ വാഴുന്നോർക്ക്
വെന്തു വേകുവാൻമാത്ര-
മിടമെന്നല്ലോ നിത്യം.

നേരെ കണ്ടറിയണ-
മായതെന്നോർത്തത്ര പ-
ണ്ടാരുമേ ചെയ്യാത്തതാ-
മീ യാത്രയ്ക്കൊരുമ്പെട്ടു.

ച്ഛിന്നമാനസാമാനസത്തെ-
  കന്നിത്തു പൊറുക്കേണം
സന്തനഗ്ഗാടെ, ഫോണ-
  മെന്തെന്നും പറയേണം.”

ഉത്തരം ചിത്രപുഷ്പ-
  മോതുവാൻ തുനിയവേ,
നേത്രസംജ്ഞയാ വേഗം
  വിലക്കി സ്വമന്ത്രിയെ

അന്തകസ്വാമി തന്നോ-
  ന്നീദൃശഗംഭീരം വച-
സ്സന്തരം വിട്ടു ചൊന്നാ-
  നീവണ്ണം കനിവോടെ:

“ആഹന്ത കഷ്ടം! മർത്ത്യ-
  രീവിധമഗാധമാം
മോഹാന്ധകാരക്കൂപ-
  ത്തിങ്കലോ വലയുന്നു!

ധർമ്മക്ഷേത്രമായി-
  ട്ടെണ്ണപ്പെട്ട നടക്കുന്ന
നമ്മുടെ പുരത്തിങ്കൽ
  വീക്ഷിപ്പൂ നരകത്തെ!

ബോധത്തെ നാരായണ-
നൊന്നല്ലോ വാഴ്ത്തീടുന്നു;
ബോധത്താൽ ജയിക്കുന്നു
ധർമ്മമെന്നുള്ളു നൂനം.

വണ്ണവും സ്ഥാനമേതും
സ്ഥിതിയും വലിപ്പവു-
മെണ്ണാതെ സമസൃഷ്ടി-
ഭാവത്തിലെല്ലാരെയും

കണ്ടപോൽ ബോധനീതി-
കൊണ്ടു നാം രക്ഷിക്കുമ്പോൾ
നിന്ദ്യമാം നരകമാ-
ണീ രാജ്യമെന്നോ ചൊൽവൂ?

സർവ്വസാക്ഷിയാമെന്റെ
താതനാദിത്യദേവൻ
നിരവ്വെളുത്തിയെല്ലാ-
പേരിലുമൊരുപോലെ

തൻകരങ്ങളാൽ ചൂടും
കാന്തിയും ചേർക്കുന്നും
സങ്കടം ചേർക്കാതെ നാ-
മിവിടം കാത്തീടുന്നു.

സമത്വം ധൎമ്മം സത്യ-
മിവ മൂന്നല്ലോ, നിത്യം
യമസാമ്രാജ്യശക്തി
നിലനിൎത്തുന്ന സഖേ!

ഇവ നാം പുലൎത്തുന്ന
ജനായത്തത്തുലകത്തിൽ
കവിതക്കാരോരോന്നു
ചൊന്നതൊ പൊളിതന്നൊ.



അന്യായം ജയിക്കുന്ന
ഭൂമിയിൽ വാഴുന്നോൎക്കു
തന്നിടാം ധൎമ്മരാജ്യം
ഘോരമാം നരകമായ്.

രാത്രിയിൽ പുലരുന്ന
മൂങ്ങയ്ക്കു ദിനപ്രഭ
ചീൎത്ത ദുഃഖത്തെച്ചേൎക്ക-
മെന്നതിലെന്താശ്ചൎയ്യം?

എന്നുടെ വാക്കു കേട്ടു
വിശ്വസിക്കണ്ട ഭവാൻ;
ചെന്നു പോയ്നോക്കുതന്നെ
തീൎച്ചയാക്കുകയിപ്പൊൾ.

നീതിമാൻ ചിത്രഗുപ്തൻ
വേണ്ടൊരു സഹായങ്ങളും
ചെയ്തിടും, നിനക്കെന്നും
മംഗളം ഭവിക്കട്ടെ!"

അന്തകദേവനേവം
പറഞ്ഞു വിരമിക്കെ-
ദ്ദുന്ദുഭിഗീതങ്ങളാൽ
മുഴങ്ങീ സഭയെല്ലാം.

മണിപീഠത്തിൽനിന്നു
സേവകന്മാരും താങ്ങീ
മിത്രനന്ദനൻ യമൻ
സപുളകമെഴുന്നേറ്റു

പുറനിന്നിടും മന്ത്രി-
വര്യൻ കടാക്ഷത്താൽ
യാത്രചൊന്നാശിസ്സേകി
മന്ദമങ്ങെഴുന്നള്ളി.

II

ചൊല്ലിനാൻ ചിത്രഗുപ്തൻ:
"നാലടിയ്ക്കല്ലോ നേരം;
തെല്ലു പലഹാരം കാപ്പി
കഴിച്ചിട്ടാകാം ശിഷ്ടം.

“വിസ്മയിക്കണ്ട സഖേ, –
യിപ്പുവർച്ചിത്രങ്ങളിൽ
വിശ്വചരിത്രാത്മമായ
സംഭവമെല്ലാം കാണാം.

രാഷ്ട്രങ്ങളുടച്ചോരോ
വാർക്കുന്ന വിപ്ലവങ്ങളും
ശ്രേഷ്ഠരാം വീരാത്മാക്കളും
നയിച്ച ജീവിതങ്ങളും

ലോകത്തെയവതാനാ –
ണന്നായിക്കണ്ടതെന്നും
ശ്രീകരമവ കാണാ –
മിപ്പുവർച്ചിത്രങ്ങളിൽ.

‘ഇൻകിലാബി’ന്റെയോരോ
രൂപവും മാറിമാറി –
ഭൃംഗിയിൽ വരച്ചതു
കണ്ടിടാമിവിടത്തിൽ.

ലോകത്തിലസമത്വം
നീക്കുവാൻ ബദ്ധദീക്ഷ –
നാകുമെൻസ്വാമിയോരോ
ദേശത്തും മുദ്രപോലെ

മൎത്ത്യരൂപത്തെപ്പൂണ്ടു
        സത്യധൎമ്മത്തെക്കാത്തു
രക്ഷിപ്പാനവതരി-
        ച്ചീടുന്നതാരിവരല്ലീ?

മുനിമാർ പ്രവാചകർ
        തത്വവിജ്ഞാനവിജ്ഞർ
ജ്ഞാനോൽക്കൎഷം മററു
        പണ്ഡിതവൎഗ്ഗങ്ങളും

സമത്വമെന്നൊ സൎവ്വ-
        ശ്രേഷ്ഠമാം ധൎമ്മമെന്നു
സമൎത്ഥിച്ചെല്ലാം മാറി-
        മറിപ്പാൻ ശ്രമിച്ചവർ

അവരെൻസ്വാമിതൻറ-
        അംശതേജസ്സിൻ പൂർണ്ണം
പ്രവാഹംതന്നിലെല്ലാ-
        നേരവും കാട്ടീടുന്നു.

അരുമണിയരെല്ലാ-
        നാളമായവരുള്ള
മേളമനോഹര-
        ചിത്രങ്ങളിവ കാൺക!”

## III

ചിത്രഗുപ്തൻെറ കാപ്പി-
സ്സൽക്കാരമെല്ലാമേവം
മിത്രമാമവനു കൈകൊ-
ണ്ടൊട്ടിരുന്നനന്തരം

നാരകപുരത്തിൻെറ
കാഴ്ചകൾ കാണ്മാൻ കൂട്ടു-
കാരനാം യമഭൃത്യ-
നൊത്തു ഞാനിറങ്ങിനേൻ.

"ഉത്തമനാകുമെൻെറ
മിത്രത്തിന്നിന്നാളിൽ
ചിന്തിതമെല്ലാം മണി-
ഭദ്ര, നീ കാണിച്ചീടണം."

ഈവിധം സചിവവര്യൻ
തൻെറ കല്പന കേട്ടു
സേവിച്ചു നില്ക്കും മണി-
ഭദ്രനെത്തുടർന്നു ഞാൻ.

ഒട്ടു പോയൊരു നേരം
ശോഭിക്കുമിന്ദ്രനീല-
ക്കോട്ടതൻ മുഖദ്വാരം
കാണായി മഹോജ്ജ്വലം.

കാണായി മുന്നിൽ ചേതോ-
മോഹനം ദിവ്യോദ്യാനം
ചേണാർന്ന പൂത്ത വല്ലി-
ക്കൂട്ടങ്ങളാൽ നിറഞ്ഞതായ്.

ചന്ദ്രശാലകളുണ്ടു
സംഖ്യയില്ലാത്തവണ്ണം;
യന്ത്രധാരകളുണ്ടു
ശോഭിപ്പതെല്ലായിടവും;

കല്യത കോലും രാജ-
ഹംസങ്ങളാൽ തല പൊക്കി
മെല്ലവേ ക്രീഡിക്കുന്ന
താമരക്കുളങ്ങളും.

ഉള്ളമനോഹര-
മാകുമീയിടം കണ്ടു
ചൊല്ലി ഞാൻ മണിഭദ്രൻ-
തന്നോടു സവിസ്മയം:

“നാകത്തെ നാണിപ്പിക്ക-
മിപ്പുരിയേതു? സദ്-
ഭോഗങ്ങളാൽ നിറഞ്ഞോരീ-
യുദ്യാനമാർക്കുള്ളതാം?”

ചിരിച്ചുകൊണ്ടു ചൊന്നാ-
        നന്തകശിഷ്യൻ, "നിങ്ങൾ
ചരിക്കുമിത്തന്നെ-
        യന്ധതാമിസ്രം, സഖേ!

ദുഷ്കൃതരെല്ലാംകൊണ്ടു-
        മീ സ്ഥലം: നരകങ്ങൾ,
മെത്ര, ഘോര ദുരി-
        തേറുമെന്നിരിക്കിലും

അന്ധതാമിസ്രംപോലെ-
        ക്കാണുവാനില്ല മറ്റൊ,-
ന്നന്തകസമിദ്ധരാം
        പ്രീതിയിന്നിതിലെല്ലാ."

ചോദിച്ചു ഞാനു,"മന്ധ-
        താമിസ്രമെന്ന പേരിൽ
ക്കേളുവെന്തതിരിപ്പൂ-
        മീ സ്ഥലം കാണുന്നേരം."

"ശരിതാൻ തവ ചോദ്യം:
        ഭോഗരോഗിതുർ മാറാ-
തിരവിൽപ്പോലും ശോക
        പങ്ങുന്നിവിടത്തിൽ

അന്ധകാരത്തിന്നിട-
 യില്ലയോ തെല്ലും, പക്ഷേ-
യന്ധത മനസ്സിൽത്താ-
 നിവിടെ വസിപ്പോരിൽ.

മർത്ത്യരായ് ജീവിച്ചപ്പോഴോ,
 ഇവരെല്ലാം ബലംകൊണ്ടോ
വിത്തത്തിൽ വിശ്വസിച്ചോ
 വിദ്യതൻ ഗർവ്വംകൊണ്ടോ

സ്വാതന്ത്ര്യമദത്താലോ
 ധർമ്മത്തെഗ്ഗണിക്കാതെ
സ്വന്തജീവിതം നയി-
 ച്ചീടിനോർ ധരതന്നിൽ

ലോകജേതാക്കളെന്ന
 ഭാവിച്ച രാജാക്കന്മാർ
ഏകശാസനസ്പൃക്കായി
 ക്ലേശിച്ച സ്വേച്ഛാധീശന്മാർ

സാമ്രാജ്യലിപ്സുക്കൾ
 സീസറും ബോണാപ്പാർട്ടും
വീരനാം ചെങ്കിസ് ഹിറ്റ്ലർ
 തൊട്ടുള്ള മഹാരഥർ

ജ്ഞത്വതാൻ വന്നെത്തുന്നു,
    ലോകത്തിലവർ ചെയ്യും
ഇംഗ്ലമാമധർമ്മങ്ങളാ-
    ക്കുത്തരം ചൊല്ലീടുവാൻ.

സമ്പത്തിൻ മത്തിനാൽ
    സാധുമർദ്ദനംചെയ്യും
വമ്പർക്കവസാന-
    മിതുതാൻ ശുഭോതമാമേ!

ഇങ്ങനെ വിശേഷിച്ചു
    സർവ്വമോഹനമായ
മംഗലാരാമമതും
    ഇംഗ്ലസാമ്രാജ്യകോശം.

ആംഗ്ലസാമ്രാജ്യത്താൽ
    ലോകത്തെ ഭരിപ്പുള്ളോ-
രംഗനാമണികൾക്കു
    വാഴുവാനൊത്ത സ്ഥാനം.

നൂർജഹാൻ, ക്ലിയോപാത്ര,
    പൃത്ഥ്വീപ്രഖ്യാതരായ
രാജ്ഞനാരികൾമാത്ര-
    മല്ലിതു വസിക്കുന്നു.

മോഹലാവണ്യത്തിനാൽ
    തൻകാര്യം നേടിപ്പര-
ദ്രോഹത്തെച്ചെയ്തീടുന്ന
    നാരികൾ മറ്റുള്ളോരും

പൂവാടിയിതിലത്രേ
    മന്നവർ ചെയ്തിട്ടുള്ള
പാപങ്ങൾക്കെല്ലാമേവം-
    കൊള്ളുന്ന സമാകാലം.”

“ശിക്ഷയെന്തിവിടത്തി-
    ലീ മനോജ്ഞാരാമത്തി-
ലക്ഷ്യമാം സുഖമല്ലോ
    കാണേണ്ടതുള്ള സുഖം.

നിത്യമാം വസന്തമാ-
    ണിവിടപ്പൂന്തോട്ടങ്ങൾ
പ്രത്യേകമാനന്ദത്തി-
    നാസ്വാദനമേ നൂനം.”

അന്തകശിഷ്യൻ ചൊന്നാൻ:
    “ശിക്ഷകൾ കഠോരങ്ങൾക്കൊ-
ന്നന്തമില്ലാതെതാൻ
    നല്കുന്നു മിത്രാത്മജൻ.

അവർ കൂട്ടായുണ്ടു
        ദൈനികപത്രങ്ങളാൽ
കുത്സിതപ്രചാരണം
        നടത്തും പത്രേശന്മാർ.

'രൂപഭദ്രത' വിട്ടു
        കാവ്യത്തെച്ചമയ്ക്കുമ്പോൾ,
കോപിച്ചു വിമർശനം-
        ചെയ്യുന്ന നിരൂപകർ,

വാക്യാർത്ഥങ്ങളൊന്നുമെന്യേ
        ഗ്രന്ഥങ്ങളെഴുതുമ്പോൾ,
വ്യാഖ്യാനം ചമപ്പവർ,
        ടിപ്പണിക്കാരർ മറ്റും

സാഹിത്യലോകത്തിലെ-
        ദ്ദുർഗതിക്കൂട്ടുകാർ,
സ്സ്വഹിതം മന്യുന്മാരായ്-
        ത്തീയമിന്നിവിടത്തിൽ.

ജ്യോതിഷം ചൊല്ലുന്നോരും
        മന്ത്രവാദികളും വൈദ്യ-
മെല്ലമൊന്നറിയാതെ
        രോഗിയെ നോക്കുന്നോരും

സ്ത്രീധനം വിറ്റു തന്റെ
    മേന്മയെപ്പുലർപ്പോരും
സോദരീഭർത്താവിനെ–
    യാശ്രയിച്ചിരിപ്പോരും

കയ്യൂക്കാൽ വാണോരും മന്ത്രി
    വർഗ്ഗവും, രാജസേവ
മുഖ്യമെന്നോർത്തു കാലം
    കഴിക്കും മൂഢന്മാരും

വമ്പെഴും നേതാക്കന്മാ–
    രെന്നു ഭാവിച്ചു തന്റെ
സമ്പാദ്യം പുലർത്തുന്ന
    നീചരാം ജനങ്ങളും

വരേണ്യരാകിലോ തന്റെ
    സമ്പത്തു ഭുജിക്കുന്ന
പൂരുഷന്മാരും മററു
    ദുർഗ്ഗജനങ്ങളും

ഇപ്പുരി പൂകുന്നോ
    വാഴുന്നു, യമൻതന്റെ
കല്പനയൊരു നാളും
    ലംഘിപ്പാനാളല്ലാതെ.”

•    •    •

ദണ്ഡനീതികൾ മർത്ത്യർ
ഘോഷിപ്പതെല്ലാം വെറും,
നിർദ്ദയം ധനമറ്റ-
വർക്കെന്നല്ലോ ഗണിക്കേണ്ടൂ.

കർമ്മത്തിൻ ശിക്ഷയെല്ലാം-
തിരഞ്ഞെത്തും പാപികളിൽ
ധർമ്മരാജാവിൻ ദണ്ഡ-
നീതികൾ പറയുകിൽ.

'ന്യായ'മെന്നുലകത്തിൽ
ഘോഷിപ്പതൊന്നു വേറെ;
ന്യായമവിടത്തെ-
ധർമ്മമോ വേറൊന്നല്ലോ.

ക്ഷുത്തിനാൽ, ദാരിദ്ര്യത്തിൻ
ശക്തിയാൽ, താപത്തിനാൽ
മർത്ത്യർ ചെയ്യുന്നതാം
കുറ്റങ്ങൾ മഹാമതേ,

പാപമായ് ഗണിപ്പീല;
ശിക്ഷയുമവർക്കില്ല;
കേവലം നരലോക-
നീതിതാനവയെല്ലാം."

*   *   *

# കായകല്പം

ഹേ വൃദ്ധ! നിന്റെ ദേഹ-
മേതൊരു മന്ത്രത്താലേ
യൌവനയുക്തമായി-
ശ്ശക്തിയെ നേടിക്കൊണ്ടു?

നിൻ വളഞ്ഞുള്ള നട്ടെ-
ല്ലെങ്ങനെ നിവർന്നിപ്പോൾ
നിൻ തളർന്നുള്ള കൈകാൽ-
ക്കെങ്ങനെ ബലം വന്നു?

കണ്ണുകൾ ചിമ്മിയേതും
കാണുവാനാവാതന്ന
നിർണ്ണയം മുൻപിലന്ന
ന്നോട്ടമെങ്ങനെ മാറി?

നീയഹോ കണ്ടുവൻ
സാമ്പ്രതം ജരാമം
കായത്തെക്കളഞ്ഞവം
തേജസ്വിയായിത്തീർന്നു?

ഏതൊരു ദിവ്യൗഷധം-
കൊണ്ടു നിൻനില മാറി
സ്ഥിരസൌന്ദര്യമായ
ദേഹത്തെത്തന്നെക്കൈക്കൊണ്ടു നീ?

മാന്യരാം പണ്ഡിതന്മാ-
രാഢ്യരാം പ്രഭുക്കളും
സുന്ദരിമാരും ജീവി-
തോൽക്കർഷകാംക്ഷികളും

ആരും നിൻഗൃഹത്തിന്റെ
വാതുക്കൽവരെ വന്നു
പാരാതെ കാലടിയിൽ
മുൻപാദമോ ചോദിച്ചില്ല.

അത്യുത്സുകരായ് നിന്റെ
കൈകളെന്നൊത്തില്ലവർ
പ്രത്യക്ഷം ഫലിച്ചില്ലാ
നിൻധനം പൂർവ്വാർജ്ജിതം.

നിസ്സഹായനായ് നോക്കി
നീ നിൽപ്പൂ ഗൃഹത്തിന്റെ-
യസ്ഥിവാരവും മാന്താ-
നായവർ മടിച്ചില്ല.

പ്പിണൊരു കായകല്പ-
വിദ്യയാലിപ്പോൾ നിന്റെ-
യജ്ഞമൊപ്പം സദ്യം
മാറി നീ ബലം നേടി!

കൂരി നീ നിവർത്താണ
നിശ്വസിച്ചപ്പോളിതാ
പാരിലെ വലിയോർ-
ഭാരം നിന്നിൽച്ചേർന്നു.

ഒന്നാനായവർ വന്നു
കാഴ്ചവെയ്ക്കാനായ് നിന്റെ
മതിരാപാരം കാത്തു-
നില്ക്കുന്നിതിന്നാളിൽ.

ദീനനായ് നിവസിച്ച
കാലം ഞാൻ നിനച്ചില്ല;
നൂനം നീ ബലവാനായ്-
അതിന്നപ്പോൾ സ്മരിപ്പീല.

മന്ത്രശക്തിയാലെന്തു
സിദ്ധി നീ നേടി സദ്യ-
ധന്യമാം രൂപം നിന-
ക്കെങ്ങനെ വന്നുചേർന്നു?

# ചിന്താതരംഗിണി

## I

കഴിഞ്ഞതാമെൻജീവിതമെങ്ങ്? ഞാനാ-
മാശിച്ചതാം ശോഭനമായിയെങ്ങോ?
വളഞ്ഞുനീണ്ടുള്ളൊരു ജീവിതാധ്വാ-
വളന്നുനോക്കീടുകിലെന്തു പുണ്യം?

ചെറുപ്പകാലത്തു കൊളുത്തിവെച്ചോ-
രത്യുന്നതാശാവിളക്കു, കഷ്ടം,
സ്വവൈഫല്യമാമെണ്ണ കുറഞ്ഞമൂലം
നിഷ്പ്രഭം കത്തിയെരിഞ്ഞിടുന്നു!

പ്രതാപസമ്പത്തുകളിൽ കൊതിച്ചും,
പ്രഖ്യാതിയും മേന്മയുമാഗ്രഹിച്ചും,
സ്വജീവിതക്കപ്പൽ നയിച്ചു ഞാൻ ദു-
ർമ്മോഹക്കൊടുങ്കാറ്റൊഴുക്കിതന്നിൽ.

ആത്മാഭിമാനത്തിന്മേൽ മറിഞ്ഞും,
ലോഭപ്പുഴിക്കുള്ളിലുലഞ്ഞുമാറാം,
മാത്സൎയ്യമാം പാറയിലൂറടിച്ചു-
മക്കൂപ്പലങ്ങളിലലയുന്നു നിത്യം.

നാരീമുഖാംഭോജസുധാരസത്തിൻ
മാധുൎയ്യമത്താൽ ഹൃദയം മയങ്ങി,
സാരംകെടും ശൃംഗാരധൎമ്മങ്ങളും
നേരേ ഗണിക്കാതെ ദിനം കഴിഞ്ഞും,

സ്വാൎത്ഥത്തിനാൽ കലങ്ങിയ കണ്ണുകൊണ്ടു
സൎവ്വത്തെയും ശോധനചെയ്തശേഷം
സ്വീകാൎയ്യമേതാണു മടിച്ചിടാതെ
സന്ത്യാജ്യമേതെന്നിഹ നിൎണ്ണയിച്ചും,

സ്വകാൎയ്യസിദ്ധിക്കതകുന്നതെല്ലാ-
മനൎത്ഥമെന്നാലുമുടൻ വരിച്ചും,
തൽകാലനാശ്യ ഗണിച്ചിടാതെ
സൽകാൎയ്യവും ഹന്ത! പരിത്യജിച്ചും,

കഴിച്ചു ഞാൻ ജീവിതമിത്രനാളും
ശ്രേയോൎത്ഥധൎമ്മങ്ങൾ വരിച്ചിടാതെ;
തമസ്സിനെപ്പൂകി തെളിഞ്ഞ സത്യ-
പ്രകാശപൂരത്തെ നിനച്ചിടാതെ.

നിരന്തരാശ്രുക്കൾ നനച്ചു ചിത്തേ
വിതച്ച ചിന്താകൃതമായ ബീജം
ക്രമത്തിൽ നന്നായി മുളച്ചുയൎന്ന
മണംപൊഴും പൂക്കൾ വിരിഞ്ഞിടുന്നു.

## II

കൌടില്യലോലോൎമ്മികൾ നേടിവെച്ച
സ്വാൎത്ഥം പുലൎത്തുന്നൊരു കീൎത്തിവിത്തം,
പാഴാമിദാത്യന്തമനേലിൽക്കരുത്തു
മാനം വളൎത്തുന്നൊരു മുഗ്ദ്ധതാപം,

ഇവയ്ക്കു കീഴായ് മനുജൻ സ്വകീയ-
സ്വഭാവവും സ്വസ്ഥതയുമോൎത്തിടാതെ,
വരിച്ചിടുന്നു നിജതൃഷ്ണ ചൂണ്ടി-
ക്കാണിച്ചിടും കൂട്ടു മതപ്രദേശം.

ജയത്തിലൊന്നിൽ കൊതി; മെച്ചമാൎന്ന
പദം ലഭിപ്പാനതികീൎത്തിയോടെ,
തനിക്കു മറ്റുള്ളവരെക്കവിഞ്ഞു
വാഴാൻ നരൻ ചെയ്‌വിതു സാഹസങ്ങൾ.

മാനാപമാനങ്ങൾ, ജയാജയങ്ങൾ,
മാലോകർ ചൊല്ലും സ്തുതിദൂഷണങ്ങൾ—
ഇവയ്ക്കു വൈജാത്യമിതെന്തു? നാണ്യ-
മൊന്നിൽപ്പെടും രണ്ടു പുറങ്ങൾമാത്രം.

ജയിപ്പതെന്താണിതോ? ജീവിതപ്പോർ-
ക്കളത്തിൽ മർത്ത്യൻ ജയഭേരി താക്കി
മദിച്ചു ഘോഷിപ്പതുകൊണ്ടു മേന്മ
ലഭിപ്പതെന്താണുലകത്തിലുള്ളൂ?

പരാജയത്താലടരിൻ കളത്തിൽ
ക്ഷതാഭിമാനത്തൊടു നിന്നിടുമ്പോൾ
കാണുന്നിതിച്ഛാകലുഷേക്ഷണത്താ-
ലവൻ ജയശ്രീയുടെ മന്ദഹാസം.

കാണുന്നിതപ്പോളനവദ്യഭംഗി
കലർന്നും ശ്രീ വിലസുന്നതായി
പരാജയസ്ഥാനം — അതിൽ കലർന്ന
ദുഃഖാപമാനങ്ങളറിഞ്ഞിടാതെ.

ജയിപ്പതാർ? വഞ്ചന, ദൌഷ്ട്യമിച്ഛ,
കൊടിയഹത്യാദികൾകൊണ്ടു മറ്റും
ഉൽക്കൃഷ്ടമാം സ്ഥാനമണഞ്ഞിടുന്ന
ഞെളിഞ്ഞു ദുശ്ശാസന ചെയ്യുമവരോ?

അന്യോന്യസംബന്ധനാശശക്തിയോടെ
നിർമ്മിച്ചു ജന്തുക്കളെ ഹന്ത! ദൈവം;
ജയിപ്പവർക്കും, ബത, തോറ്റവർക്കും
കൊടുപ്പതോ പാർക്കിലൊരുപ്പിടിമണ്ണോ!

നൽഭക്തികൊണ്ടോ, ശ്രുതിപണ്ഡിതന്മാർ
വിധിക്കുമാചാരശതങ്ങൾകൊണ്ടോ,
പണിത്തുചെയ്യുന്ന തപസ്സുകൊണ്ടോ,
യാഗാദിപൂജാവിധിയെന്തുകൊണ്ടോ,

സർവ്വജ്ഞനാമീശ്വരനുള്ളലിഞ്ഞു
സന്തോഷമുണ്ടായ് വരമേകുമെന്നായ്
നിനപ്പതിന്നെന്തിനെ? കാഴ്ചവെച്ചാൽ
മോദിക്കുമോ ജന്തുകണക്കു നാഥൻ?

പരന്നൊരംഭോധി കുളത്തിലാക്കാൻ
ശ്രമിച്ചിടുന്നോരു പുരോഹിതന്മാർ
വിധിച്ചിടും സ്വാർത്ഥപരങ്ങളായ
മാർഗ്ഗങ്ങൾകൊണ്ടെന്തു ഫലം വരുന്നു?

IV

കൊതിച്ചിടുന്നു ചിലർ കീർത്തിയെന്നാ-
ദ്ദേവതാപ്രീതി ലഭിച്ചിടാനായ്;
പൂജാർത്ഥമായൊട്ടു മടിപ്പതില്ല
മനുഷ്യനേയും ബലിചെയ്തുകൊള്ളാൻ.

നിണത്തിലാറാടി, നരന്റെ മാംസം
ഭുജിച്ചു, മാറിൽ കുടർമാല ചാർത്തി
മദാന്ധനൃത്തം ഭുവി ചെയ്തിടുന്നൊ-
രക്കീർത്തിയാം രാക്ഷസി സേവ്യയാണോ?

നരന്റെ പൌരുഷചാരുതയിലാർത്തി ചേരു–
മട്ടുവതാപ്രീതിയിലാഗ്രഹത്താൽ
മുസ്സോലിനിക്കും പുണ്യമായ കീർത്തി–
ധ്വജങ്ങൾ നാട്ടാനിട വന്നുചേരാം! *

കല്ലിൽ കുറിക്കും ചിലർ, കാരിരുമ്പിൻ–
സ്തംഭങ്ങൾ നാട്ടും ചിലർ, അന്യർ കാവ്യം
പണം കൊടുത്തിട്ടെഴുതിച്ചിടും തൻ–
പ്രഖ്യാതി മേലും നിലനിർത്തുവാൻ.

സൃഷ്ടിച്ചിടാനിത്ര കൊതിച്ചിടുന്നോ–
രിഖ്യാതിയെന്താണു നിനച്ചുകണ്ടാൽ?
താൻമൂലമായ് ലോകർ സഹിച്ചുപോന്ന
വൻസങ്കടത്തിന്നളവൊന്നുമാത്രം.

ഓരോരിടത്തിൽ തലപൊക്കിനില്ക്കും
ജയധ്വജങ്ങൾക്കടിവാരമെന്താം,
അകീർത്തിയാം ചേറു തിരണ്ടിരുന്ന
നരാസ്ഥികൂടങ്ങളൊഴിഞ്ഞു വേറെ?

V

നിനപ്പു മർത്ത്യൻ: വിധിസൃഷ്ടിതന്നിൽ
ഞാനാണു മുഖ്യൻ പ്രകൃതിക്കധീശൻ;
എന്നാജ്ഞയിൻകീഴിലടങ്ങിടുന്നു
മറ്റുള്ള ജന്തുക്കളിതാകമാനം.

ഈ ലോകമാം കാവിലസംഖ്യപുഷ്പ-
ഗണങ്ങൾ പൂത്തുല്ലസിച്ചിടുന്നു;
അവയ്ക്കൊരോന്നിന്നുമൊരോ തരത്തിൽ
പ്രത്യേകഭാവം നിയമിച്ചു ദൈവം.

മുല്ലയ്ക്കെഴും സൌരഭമല്ല പിച്ചിക്കു-
ള്ളതോ മനോജ്ഞമാം മറ്റു മണം വഹിപ്പൂ;
ഴ്വം നിറപ്പൊലിമകത്തിലുള്ള-
തെല്ലാം വിജാതീയത ചേർന്നതത്രേ.

നാനാത്വമല്ലോ പ്രകൃതിക്കു തത്ത്വം;
വിഭിന്നമായ് കാണ്മിതു സർവ്വരൂപം;
ചൊല്ലുന്നതിന്നങ്ങനെയൊന്നിൽ മെച്ചം
മറ്റൊന്നിനെന്നായുലകത്തിലപ്പോൾ?

ചിലിട്ടു ശബ്ദിപ്പൂ, മദിച്ചു പാടും
പുംസ്കോകിലത്തെ വകവെച്ചിടാതെ
അതിന്റെ വിശേഷാസമാനതാംഗി
തന്നൊച്ചയിൽ കണ്ടിടുമെന്നതെന്നോ.

മനോജ്ഞമാം പീലി പരത്തി നൃത്ത-
മാടും മയൂരത്തിനു ചേർന്ന കാന്തി
കാകിക്കെഴും ചിത്തമിളക്കിടുന്നീ-
ല്ലതിന്നനംഗൻ ബലിഷ്ഠനെന്നോ.

അവർക്കവർക്കുള്ള ഗുണങ്ങൾമാത്രം
വിശേഷമായ്ക്കണ്ടിതു ജീവിജാലം;
മറ്റുള്ള ജന്തുക്കളിലുള്ള ധർമ്മം
നിസ്സാരമെന്നോർത്തു ഹസിച്ചിടുന്നു.

സാധിപ്പതോ വാമേതിജ്ജഗത്തി-
ന്നുദാര ദൈവം നരനേകിയെന്നാൽ?
വിനപ്പതിന്നന്നവനെ കൈക്കരുത്തു
ചെയ്യുന്നതെല്ലാം വിധി ചെയ്തതായി!

VI



എല്ലാസ്ഥലത്തിനുമനന്തമായ
സൌന്ദര്യമൻപിൽ തെളിയുന്നതായി,
എല്ലാത്തിനും പട്ടുമയോടുചേർന്ന
സംഗീതമാധുര്യമിയന്നതായി,

ഒരിക്കൽ ഞാൻ കണ്ടിതു; ഇച്ഛയായ
ദൈവം സ്മിതത്താലുലകത്തെയന്നാൾ
അനുഗ്രഹിച്ചാകവെയാനമാക്കി-
ത്തിരത്ഭുത ചിത്തത്തിലുറച്ചിടുന്നു.

വൃക്ഷാഗ്രമേറിച്ചിരിപ്പൊരു തത്തി-
യന്യോന്യമോരോ കളഭാഷണങ്ങൾ
ഉരച്ചിരിക്കുന്നൊരു പക്ഷിജാല-
മെന്നുള്ളിലന്നാൾ പുതുമോദമേകി.

ആലോചനാഹീനം കാവ്യരംഗി-
യെന്താണോ? കേൾക്കാത്തവനില്ല ഗാനം;
കാണാത്തവനൊന്നെന്തൊ ചിത്രം! ഉള്ളി-
ലല്ലോ കലാരംഗി നമ്മിലില്ല.

നിരന്തരം മാറിമറിഞ്ഞു രൂപാ-
ന്തരം ഭവിപ്പോരു മനുഷ്യചിത്തം,
സൌന്ദര്യമിന്നന്യവിധർമ്മമായി-
ക്കാണുന്നതിൽ വിസ്മയമെന്തു പിന്നെ?



## VII

കാലം ഗമിക്കുന്നു; ഗമിപ്പതുണ്ടോ?
നാമാണു പോകുന്നതു, കാലമല്ല:
സുസ്ഥിരബലം നില്ക്കുമിന്നൻ ധരിത്രി
ചുറ്റുന്നപോലുള്ളതു തോന്നൽമാത്രം.

മാറാത്ത കാലത്തിന്റെ കാര്യസിദ്ധി
ചേർക്കും ഗുണം കാണുക രൂപഭാവം;
സ്വകർമ്മശക്തിത്തികവൊന്നുമാത്രം
കാര്യാനുകൂലപ്രതികൂലമാവും.

ജീവൻ കൊടുക്കുന്നതു ഹന്ത! സർവ്വ-
ലോകത്തിലും മാററമെഴുന്ന തത്ത്വം;
അതൊന്നിനാൽ മർത്ത്യവികാരലോക-
ചിന്താഗുണങ്ങൾ നവമായ് വരുന്നു.

അശ്ശൂലമോ, ചിത്തമുപഗ്രഹിച്ച
സാമാന്യധർമ്മങ്ങളിണങ്ങിയാലും,
ശാസ്ത്രജ്ഞരാം പണ്ഡിതർ കാണ്മതില്ല
സാക്ഷാലതിന്നുള്ളൊരു രൂപമേതും.

## IX

ചെയ്യുന്ന നാം കാമനകൾക്കു ചിന്ത-
യെന്യേ സ്വയംപ്രേരിതകൃത്യജാലം;
ചൊല്ലുവതോ മാനുഷഭാവിതത്വ-
താനോ ചെയ്യിച്ചീടുവതെന്നതെന്നോ?

## X

മനുഷ്യചിത്തത്തിന മാറ്റുകൂട്ടും
ജയപ്പൂതൊട്ടുള്ള ഗുണങ്ങളെല്ലാം
നിസ്സാരമായ് കാണുകിലെന്തു ചിന്താ-
സ്സാഫല്യമിങ്ങിവന നല്കീടുന്നു?

ഉദ്ദേശമില്ലാത്ത കളിക്കുവേണ്ടി
നിർമ്മിച്ചതോ ലോകമനാഥനീശൻ?
ചമഞ്ഞെന്നും മായയിൽ മുങ്ങിനിന്നി-
കളിക്കയോ നാശമോ ലക്ഷ്യമെന്യേ?

തപശ്ചിന്തതിൻ മഴയിൽക്കുതിർന്ന
വാഴ്‌പ്പൂപോൽ മനശ്ശുദ്ധമൊന്ന വന്നാൽ
ഇജ്ജീവിതത്തിൽ ഗുണദോഷചിന്ത
സൽക്കർമ്മമെന്നുള്ളവയസ്തമിക്കും.

ഉണ്ടാകയാൽ ശാശ്വതമായ ധർമ്മ-
മേതാണ്? നാകത്തിനായിജ്ജഗത്തിൽ
സദാശ്രയിച്ചുള്ളവശാന്തി ചേർന്ന
സുഖം ലഭിപ്പാൻ വഴി തേടിടേണ്ടു ?

ഇക്കാര്യമേതാണറിയുന്നതത്രേ
നാമിന്നു വിദ്വാനാം; അതിപ്പോലെ
ഗ്രന്ഥത്തിൽ നോക്കി ഗ്രഹിയാവതല്ല;
ഗുരൂപദേശംവഴി ലഭ്യമല്ല.

വിവേകബുദ്ധ്യാ സതതം നടത്തും
പരീക്ഷണത്തിന്റെ ഫലങ്ങളായി
സിദ്ധിച്ചിടുന്നാസ്സുകൃതി സത്യ-
ധർമ്മാദിബോധംവഴിയേ ലഭിക്കൂ.

ഒന്നൊന്നറിഞ്ഞീടുവതിന്നു താൻതാൻ
നിർമ്മിച്ച ധർമ്മത്തിനമാത്രമത്രേ
മനസ്സിനുൾക്കൃപ്തമൊന്നം കൊടുപ്പാൻ
സ്വശക്തി; മറ്റൊന്നിനുമായതില്ല.

താൻതാൻ പരീക്ഷിച്ചു വരിച്ച ധർമ്മ-
ഗുണത്തിനൊത്തുള്ള സുഖാസുഖങ്ങൾ
ലഭിച്ചിടുന്നു നരന്നിന്നതല്ലാ-
തില്ലന്യമായ് ജീവിതസൌഖ്യമാർഗ്ഗം.

അന്നന്നു കാണുന്ന വെളിച്ചമൊത്തു
ധൈര്യത്തൊടും ജീവിതയുദ്ധഭൂവിൽ
സ്വധർമ്മശസ്ത്രങ്ങൾ ധരിച്ചു യുദ്ധം
നടത്തുവാൻ ശക്തിയണഞ്ഞിടുന്നു.

താനേ വരിച്ചുള്ള ഗുണാഗുണങ്ങൾ
നിത്യം പരീക്ഷിച്ചവ കൈവിടാതെ
നില്ക്കുന്നതത്രേ സ്ഥിരബുദ്ധി: ശാശ്വ-
താനന്ദമിന്നായതിലൊന്നിലുള്ളൂ.

ശക്തിക്ഷയം, മോഹവിനാശ്യ,മാശാ-
ഭംഗം, കടുത്തുള്ളൊരു മാനഹാനി,
പരാഭവം സന്തതമീവിധത്തി-
ലാർക്കാണു ലോകത്തിൽ വരാതിരിപ്പൂ?

ശീതോഷ്ണഭാവങ്ങൾകണക്കെ നിത്യം
സ്വാഭാവികംതാനതു സാരഹീനം;
ഉലയ്ക്കുവാനിന്നതു ശക്തമല്ല
സ്വധർമ്മവീരന്റെ മനസ്സുഖത്തെ.

# പ്രേമഗീതി

## 1

തോഴരേ, വന്നിപ്പതെന്തിനെന്നറിയണോ ഞാൻ
കേഴമിഴിയുടെ സൽക്കാരത്തെ!

മല്ലികൺപൂക്കളെപ്പാറ്റും വിതറിനാൾ;
വെള്ളിനിസ്തൂലം നീളെത്തൂകി,
താനശ്രുപൂതമാമർഘ്യപാദ്യങ്ങളും
ഉന്മാദകക്വണിതമാം വാദ്യങ്ങളും
നിശ്വാസസൗഗന്ധവെഞ്ചാമരങ്ങളൊരു-
മച്ചയഗാത്രിയാളപ്പോഴേകി.
നീട്ടിയ കൈകളാം നീരജമാലയെ-
ള്ളാദം ഗളത്തിങ്കൽ ചേർത്തു നിന്നു.
അവ്യാജസ്നേഹം തുളുമ്പുന്ന ദൃഷ്ടിയാൽ
ദിവ്യമെനിക്കവളോതി മെല്ലെ.

ഉൾക്കാമ്പിൽ നവ്യൂഢപ്രേമം തന്വീതൻ
സൽക്കാരമംഗീകരിക്കാ ചിത്രമത്രേ!

## 2

കണ്ണിനു ഭംഗിയില്ലഞ്ജനമെഴുതാതു്
കുണ്ഡലം കാതിലണിഞ്ഞതില്ല.

പൊന്മണിത്താലിയും മുക്താഹാരങ്ങളും
പെണ്മണിയാളവൾ പൂണ്ടതില്ല.

നെറ്റിക്കുറിയുമില്ലളകത്തില്ല, തൻ—
കാറൊക്കാർകൂന്തലിൽ പൂവുമില്ല.

താംബൂലമല്ലല്ലോ ചേർത്തതവളുടെ
ബിംബാധരത്തിനു കാന്തിപൂരം.

അംഗരാഗങ്ങളില്ലംഗതലത്തിൽ
കൊങ്കകൾക്കേകുന്ന സൌന്ദര്യത്തെ.

കേവലം മറ്റു വിഭൂഷകളെന്തിനാവാൾ?
യൌവനംപോലൊരു ഭൂഷണമുണ്ടോ?

## 3

ഉള്ളതുതന്നെ: ഞാൻ ചാരത്തു ചെന്നപ്പോ-
ളുള്ളിലെപ്പ്രീതിയും വിസ്മരിച്ചു.

ആഗ്രഹമൊക്കെയുമന്നു ഞങ്ങളുടെ
ഭാഗ്യമില്ലാഞ്ഞയാൽ ചൊല്ലിയില്ല.

മന്ദതയാൽ പ്രിയതന്നെയെടുത്തണ-
ച്ചുമ്മവെപ്പാനും മറന്നുപോയി.

താമരക്കണ്ണുകൾതന്നിലവളുടെ
പ്രേമമാം പൂന്തേൻ തുളുമ്പിനിന്നു.

ചോറിളകീടുന്ന കണ്ണുമുനകളാൽ
മുറ്റുമാശ്ലേഷത്തെയഭ്യർത്ഥിച്ചു.

തെല്ലു വിടർന്നുള്ള ചോരിവാകൊണ്ടുതാൻ
ചൊല്ലാതെ ചോദിച്ചാൾ ചുംബനത്തെ.

മൂഢതകൊണ്ടു ഞാനൊന്നുമേ ചെയ്യുവാൻ
പാടവമില്ലാതെ നിന്നുപോയി!

## 4

രാഗകലിതവിധം നിർവിയോഗാഗ്നിയാൽ
കോപമേ, വെന്തു ഞാൻ നീറണമോ?

നൂനം പിഴയെന്തു ചെയ്തു ഞാനിങ്ങനെ
മാനം നടിച്ചു നീ വാണുകൊൾവാൻ?

ഗാനങ്ങൾ തീർത്തു ഞാൻ നിന്നപദാനങ്ങൾ
മാനിനി, പാടി സ്തുതിച്ചതിനോ?

സാഹസചിത്തനായ് നിൻമുഖപങ്കജം
മോഹനേ, നോക്കി നുകർന്നതിനോ?

തീക്കനൽ പെയ്യുന്ന ചന്ദ്രബിംബത്തിനെ
നോക്കി നിൻവക്ത്രമെന്നോർത്തതിനോ?

എന്തിനു കോപിച്ചിരിക്കുന്നു? തെല്ലൊരു
സന്തോഷമെന്നിൽ നീ കാട്ടുകില്ലേ?

## 5

പൊന്നും പണവുമില്ലെൻകയ്യിലോമലേ,
നിന്നുടെ മുന്നിലായ് കാഴ്ചവെപ്പാൻ.

പട്ടണിവസ്ത്രമലങ്കാരങ്ങളും,
പട്ടാങ്ങം ചൊല്ലുകം, ഞാൻ കണ്ടിട്ടില്ല.

നിൻപദതാരിണ തെല്ലുമിരിക്കിടാൻ
ചെമ്പരത്തിപ്പൂവു ഞാൻ വെച്ചിട്ടില്ല.

നിൻമാറിടത്തിലിട്ടണിയിക്കുവാൻ
വെൺമുത്തുമാലയെൻകയ്യിലില്ല.

എങ്കിലുമോമനേ, താഴ്ന്ന ഭക്തിയൊന്നോ-
ടെങ്കൽ നീ തെല്ലു കനിഞ്ഞിടേണം.

നെഞ്ചിടത്തിങ്കലെ ചോരയാൽകൊണ്ടു ഞാൻ
നിൻചേവടിത്താരഴിഞ്ഞുകൊള്ളാം.

നിന്മാറിടത്തിനു മാലയായെൻകൈകൾ
സമ്മാനമായിട്ടു തന്നുകൊള്ളാം.

നിൻതൃപ്പാദോപധാനമായെൻശിര-
സ്സുണ്മയിലെന്നുമേ വെച്ചുകൊള്ളാം.

കൺമുനകൊണ്ടു നീ തെല്ലു കനിഞ്ഞെന്നി-
ലൊന്നു കടാക്ഷിക്കമാത്രം ചെയ്ക!

## 6

എൻമനസ്സാകമശോകം തളിർക്കുവാൻ
നിൻപാദസ്പർശമാവശ്യമത്രെ.

നിൻമൊഴിത്തൂമഴയൊന്നിനാൽമാത്രമേ
ധന്യമാമെൻമനം പുഷ്പിക്കാവൂ.

നിന്നൽസ്മിതജ്യോത്സ്നകൊണ്ടേ മമ ചിത്ത-
ചന്ദ്രകാന്തക്കല്ലലിക്കയുള്ളൂ.

മാനിനി, നീ കനിയായ്കയാലെന്നുടെ
മാനസം വൻമരുഭൂമിയായി!

സൂര്യകരങ്ങളെക്കാണാത്തമൂലമായ്
നേരെ വിടരാത്ത മൊട്ടുപോലെ,

പാതിയെഴുതി തന്നാശയമാകാത്ത
കാവ്യത്തിൻ നല്ലൊരു ഭാഗംപോലെ,

പൂവമുഴുതിട്ടു വെള്ളവും പാറ്റിച്ചു
മുറ്റും വിതയ്ക്കാത്ത പാടംപോലെ,

നിൻകനിവെന്നിലിന്നില്ലാത്തകാരണം
നിഷ്ഫലമായ്ത്തീർന്നിതെൻചിത്തഭൂമി.

## 7

പണ്ടിപ്പൂമാസംഗമമായ് തൻമുഖം
ചെന്താമരപോലെ പരം പൂവണിം,

ഓടിക്കിതച്ചുകൊണ്ടെന്നും പ്രഭാതത്തിൽ
താളത്തിൽ കൊങ്കകൾ പൊങ്ങിത്താഴ്ന്നും,

കെട്ട തലമുടി ചിന്നിച്ചിതറിയും,
സ്പഷ്ടമായ് കണ്ണുകൾ ചഞ്ചലിച്ചും,

നീ, വരവാണി, മത്സൽകൃതിക്കായ് വന്ന-
മാ വരവത്രേ, പ്രിയേ, വിശേഷം.

## 8

ഉമ്പരലത്തുനിന്നെത്തിനിന്നൊരു വര-
ണ്ടൊരക്കുളിർമണിത്തെന്നൽപോലെ,

ആരോമലേ, നിൻസ്മരണയെൻമാനസ-
ത്താരിൽ ലയിക്കുന്നുണ്ടിപ്പൊഴും.

ഏറെ നാളായില്ല നാം പിരിഞ്ഞെങ്കിലും
പാരിടമെത്രയ്ക്കു വ്യത്യസ്തമായ്!

താരൊളിമേനി, ഹാ, ജീവിതമെങ്ങനെ
മാറിപ്പോയ് നാളുകളിൽ രണ്ടുപക്ഷം.

അന്നെനിക്കാഗ്രഹമെന്തൊക്കെയുള്ളതി-
ലിന്നു ഞാനോർപ്പതു മറ്റെന്തെല്ലാം!

നന്നായുണർന്നൊരരങ്ങത്തിൽ പാഴ്ക്കനവെ-
യെന്നപോൽ കാണ്മൂ ഞാൻ ഭൂതകാലം.

ഇക്കാലും കഥയില്ല, കാന്ത, തവ ഇ-
പ്പാദങ്ങൾ പൂജിക്കുവാ-
നൽക്കാമ്പികളെഴും ഭാഗ്യമഹോ
സാധിപ്പു പികാംഗനേ?

21

മാനിനിയായ ഒരു നായികയോടു സഖി:—

കാന്തൽക്കുന്നിയഴിഞ്ഞു വീണടി തൊട്ടും
വാർക്കുന്തൽ കെട്ടാതെയും
ബിംബോഷ്ഠങ്ങൾ വിറച്ചുമാ സ്തനതടം
തെല്ലുച്ചലിച്ചും സ്വയം
തിണ്ണം കോപവുമീർഷ്യയും വളരവേ
വീഴുന്നൊരശ്രുക്കളോ-
ലെന്നന്നോ മയിതാപരാധമഖിലം
നീ തോഴി, പാഴ്‌വേലയായ്?

22

ഗുരു:—

മടിച്ചും പേടിച്ചും തരുണിമണി, നീ
നില്ക്കയൊരുനാൾ
പഠിപ്പിച്ചു ഞാൻ തേ വിപുലമതി-
ശാസ്ത്രാക്ഷരണം;

ഉല്ലലമാത്രം കറുത്തു തെളിഞ്ഞിതേ
സസ്പൃഹമെന്തായും വീക്ഷിപ്പില്ലേ?

തോഴി പറഞ്ഞിതു: "മുൻപിൽ വിടർന്നതു-
ല്ലൂഴിയിലാമ്പും പറിപ്പൂ ബാലേ."

II

അന്തിയിലമ്പലനീരാഴിതന്നിൽ ഞാൻ
ചന്തത്തിൽ സ്നാനത്തിനെത്തിടവേ
എന്തൊരു വിസ്മയമെൻതോഴി കൺമുൻപിൽ
ചെന്താർശരൻതന്നെ വന്നു നിന്നു.
തന്റെ വാക്കെന്നോടു മിണ്ടി നൽപ്പുഞ്ചിരി
പൂണ്ടു, തൻനീണ്ടുനീലക്കണ്ണാൽ
എന്മേനിയാപാദമസ്തകം നോക്കിയ-
ന്നേരമയിൽ പിന്നെയും പുഞ്ചിരിച്ചു.
ചൊല്ലാവതല്ല മേ ലജ്ജയും മോദവു-
മെല്ലാമെനിക്കപ്പോഴുണ്ടായല്ലോ:

ചൊല്ലുക മേ സഖി, കന്യയാമെന്നില-
ക്കല്യാണശീലൻ കനിഞ്ഞിടുമോ?
ബാലിക, ഞാനഹോ, പ്രൗഢമാം ശൃംഗാര-
ലീലകളൊന്നുമറിയുന്നില്ല.
പ്രേമരഹസ്യങ്ങൾ, കാമ്യവിലാസങ്ങൾ,
ഇമ്മധു തൂകുന്ന സല്ലാപങ്ങൾ,

ചഞ്ചലദൃഷ്ടിതൻ കേളിവിശേഷങ്ങളും,
പുഞ്ചിരിപ്പൂവതൻ നാനാർത്ഥങ്ങളും,
ഏതുമറിയാതെതാനെന്നിലകലുമെൻ
ചേതസ്സു തെല്ലുമലിയുന്നതോ! —

മുഗ്ദ്ധകൈശോരമേ, നിന്നുടെ കയ്യിൽനി-
ന്നേതൊരു നാളിൽ ഞാൻ രക്ഷപ്പെടും! —

തോഴി പറഞ്ഞിതു: "പാതി വിടർന്നുള്ള
പൂവിലെത്താറില്ല ഷട്പദക്കൂട്ടം."

## III

ചൊല്ലിനാനന്നൊരു മൽപ്രിയൻ: "ഇന്നലെ
നല്ല കിനാവു ഞാനൊന്നു കണ്ടു:
അല്ലിനെത്തുള്ള നിൻ വാർമുടിയെൻഗള-
മെല്ലാം മറച്ചു കിടന്നിരുന്നു.
ലോലാളകനിരയെൻകവിളത്തൊരാ
നീലോല്പലദളംപോലിണങ്ങി.
നീണ്ടു ചുരുണ്ട നിൻ പൂഞ്ചായലെന്തോ നി-
പൂണ്ടിതു ചന്ദനപ്പാമ്പുപോലെ
മന്ദം ഞാനായവ തൊട്ടു തലോടി നിൻ
സുന്ദരച്ചുണ്ടൊന്നു ചുംബിച്ചപ്പോൾ
ഞാനതു വിട്ടു നാമൊന്നായിത്തീർന്നപോ-
ലന്നെനിക്കോമനേ, തോന്നിയല്ലോ."

ഇത്ഥമോതിയാ സൌഭാഗ്യശാലിയെൻ-
വക്ത്രത്തിൽ നോക്കിയ നേരത്തു ഞാൻ
രോമാഞ്ചകഞ്ചുകഗാത്രിയായ് നോക്കിപ്പോയ്
ഭൂമിയിൽ മറ്റൊന്നും ചിന്തിക്കാതെ.

## IV

ചന്ദ്രിക കോലുന്ന ചോലസ്ഥലികിൽ ഞാൻ
ചെന്നു കിടന്നിതന്നേകാകിനി
ശാന്തമാമന്നിശതന്നുടെ ഭംഗിയും
ചന്ദനഗന്ധിയാം മാരുതനും,
മന്ദമിളകുന്ന വാരിതൻ മർമ്മര-
മെന്നിവയാൽ ഞാനുറങ്ങിപ്പോയി.

ഞെട്ടിയുണർന്നപ്പോൾ എന്തൊരു കഷ്ടം! ഞാൻ
കെട്ടുവിടർത്താനശക്തയായി—
കൈകാലുകൊണ്ടു തദ്ദേഹത്തിൽ തള്ളിനേൻ
വൈകാതെ സാഹസമൊട്ടു ചൊല്ലി.
നിഷ്ഠുരനാമവൻതന്നുടെ ശക്തിയോ-
ടൊട്ടെതിർത്തീടുവാൻ സാധിച്ചില്ല.

എങ്ങൊരു ബാലികതൻ കരം, എങ്ങഹോ
സംഗം കൊതിക്കും യുവാവിൻ ബലം.

ഒട്ടും പ്രതിഷേധവാക്കുകൾ കേൾക്കാതെ,
ഓമനപ്പേരുകൾ ചൊല്ലി, മന്ദം

ലോകം തുച്ഛമെന്നെന്നെക്കൊണ്ടെണ്ണിച്ച ന–
ല്ലോണം ഉദാത്തം പൂർത്തിയശഃപ്രദം
കേണു ജലാർദ്രമാം കണ്ണിനാലൊന്നുമേ
കാണുവാനാകാതെ, ഹാ, കുഴങ്ങി.

കാലാതിവർത്തിയാമാനന്ദപൂരത്തിൽ
ചേലാർന്ന ഞാനതു മുങ്ങിത്താഴ്ന്നു.

എന്നിട്ടതോഴി, ഞാനിന്നലെ മുഗ്ദ്ധയാം
കന്യകയിന്നൊരു കാന്തയല്ലോ.

V

നേരം വെളുക്കവേ, വന്നിതവനെന്റെ
ചാരത്തു, ഞാൻ മുഖം താഴ്ത്തി നിന്നു.
താരിൽത്തേൻ തൂകും മൊഴികളാൽ കാതുകാം
പാരം കുളുർപ്പിച്ചു സൌമ്യശീലൻ.

“ഭീരുതയെന്തിനു കാന്തലോചനേ
ആരുമതാൻ നമ്മുടെ ലീല കണ്ടു
ശരച്ചന്ദ്രനും രാത്രിയുമല്ലാതെ
വേറെയതിന്നൊരു സാക്ഷിയില്ല.”

സാദരം ചൊല്ലി ഞാൻ: ചന്ദ്രനശ്ശ്യാമയോ–
ടോതിപോൽ നമ്മുടെ ദുശ്ചരിത്രം
ചോലയും തോണിയോടൊട്ടു പറഞ്ഞതു
ബാലൻതാൻ സ്വപ്നത്തിൽ കേട്ടപോലും

അച്ഛനമ്മയുമിന്നോ അറിഞ്ഞീടും
നിശ്ചയമെല്ലാരും കേൾക്കും നാളെ!

## രണ്ടാം ഭാഗം

### ഉന്മത്തത

### VI

പൊന്നുമൊത്തിയ പട്ടുടയാടതാൻ
ചാർത്തണം, പൊന്നണിഞ്ഞീടവേണം.
നേരിയ കൊട്ടാരനൂലു്, മുത്തണി-
ഹാരം കഴുത്തിന്നു ചേർച്ചപോലും.
കസ്തൂരിപ്പൊട്ടുകൾ ചന്ദനച്ചാറു ന-
ല്ലത്തർ പനിനീർ പൂശണംപോൽ.

ഞാനോ ധരിപ്പീലിതൊന്നും, എനിക്കെന്റെ
പ്രാണപ്രിയനോടു ചേരുന്നോളം
ചേണെഴും വസ്ത്രവും പൂക്കളും പണ്ടങ്ങൾ
വേണമെന്നില്ലിവയൊന്നുപോലും.

എണ്ണയിട്ടീട്ടാത്ത വാർകുഴൽതൻ മണം
നിർണ്ണയമായതിനുള്ളതത്രേ.
ഓഷ്ഠാംബരത്തിന്നു ചേലും ചുവപ്പിതു
സ്വാഭാവംതാൻ താംബൂലം ചേർന്നതല്ല.

നാന്മുഖനെന്നൊപ്പണിതപോൽതന്നെ ഞാ-
നെന്മയിൽ നിന്നോടു ചേൎന്നിടട്ടെ,
ചൊല്ലാൻ മടിക്കൊല്ല, ഞാനീവിധത്തിൽ നി-
ന്നുള്ളത്തിൽ മോഹം വളൎത്തുമെങ്കിൽ.

## VII

ആറുകൾ കന്നിമലയിൽനിന്നൊഴുകുന്നവാ,
സാഗരമെന്നതാൻ പൂകയാകും,
ചന്ദനം വെള്ളത്തിലംബുജം പോലമ-
ലെന്നതാനന്ദമായിസ്സൗരഭം തേടും,
അതോ ഞാൻ നിന്നെ വിട്ടന്യയാം നാരിയെ-
സ്സുന്ദരി, സ്വീകരിച്ചീടുകില്ല.

ആണയിട്ടെന്നോടു ചൊല്ലിനാനീവണ്ണം
പ്രാണാധിനായകൻ നിസ്സന്ദേഹം.
പീയൂഷമാതിരിപോലാ വാക്കതന്നെയെൻ-
കാതിൽ കുളുൎമ്മ പകരുന്നെന്നും.

സൂൎയ്യനെന്മുഗോളം പുറത്തെതായാവട്ടെ;
ഭൂമിതട്ടാകവേ മൂടിടട്ടെ;
എൻപ്രിയനോതിയ വാക്കുകൾ വൈകുണ്ഠ-
മേഞ്ഞുതാൻ തീൎക്കുമെനിക്കു നിത്യം.

## VIII

ചോദി, ഞാനെങ്ങനെ ചൊല്ലുന്നു കറപ്പ്-
ക്രീഡയിൽ കാന്തന്റെ പാടവത്തെ?
എങ്ങനിന്നാണവനീവക വിദ്യകൾ
ഭംഗിയിൽ തോഴീ, പഠിച്ചു വന്നു?
നാണത്താൽ മിണ്ടാതെ,യെൻമുഖം പൊക്കാതെ,
കോണിൽ ഞാൻ മാറിയൊഴിഞ്ഞുനില്ക്കെ,
പ്രാണനും പ്രാണനാമെൻ നാഥനാദരാതിയ
വാണികളെന്തെന്തൊ ചൊല്ലുന്നു ഞാൻ!
ആനയിച്ചെന്നെയക്കോമളതല്പത്തിൽ,
താനിരുന്നിട്ടു, കിടത്തി മന്ദം
സ്നിഗ്ദ്ധലമാം പാണിയാൽ ഞെറിമ-
ല്ലനം വെടിഞ്ഞു തലോടിക്കൊൾകെ,
ഉള്ളിലലജ്ജയ്ക്കമഴിഞ്ഞു: പിന്നെന്മുഖം
മെല്ലെയുയർത്തിയബ്ബിംബാധരം
ആമന്ദം ചുംബിച്ചു തെല്ലു നുകർന്നപ്പോൾ
കൈമെയ് മറന്നു ഞാൻ മന്ദബുദ്ധി.
പിന്നെയും പിന്നെയുമങ്ങനെ വല്ലഭ-
നെന്നധരത്തെ നുകർന്നനേരം,
എന്തെന്നറിഞ്ഞീല, മോഹമകന്നു ഞാ-
നെന്തിനും സന്നദ്ധയായിത്തീർന്നു.

ഒന്നിനൊന്നോർത്തോഴി, ചെയ്യാൻ മുതിർന്നു ഞാൻ
മന്ദാക്ഷഭാവം വെടിഞ്ഞനേരം

നിർദ്ദയമായെൻ മന്മഥബാണങ്ങളാൽ
മർദ്ദനംചെയ്യുതിന്നാരുമില്ല.
എൻകണ്ണു പോകുന്നിടമൊക്കെ ചുംബിക്കും,
കൊങ്കക്കുടങ്ങളെ മർദ്ദിച്ചിടും.
നൽഹിമശീകരംപോലുള്ള സ്വേദാംബു-
വെന്മേനിതന്നിൽ പകർന്നവ
കെട്ടിപ്പുണരവേ, ചന്ദനച്ചാറുകൊ-
ണ്ടൊട്ടുമിന്നകം മേ ചെയ്യുമപോലെയോ.

സ്വാന്തമഴിഞ്ഞു ഞാനംഗജഭ്രാന്തിയാൽ
കാന്തന്റെ മേനിയെ പുണർന്നീടവേ
കാണിച്ചതെന്തൊക്കെയാണവൻ, ഹാ തോഴി,
നാണമാകുന്നു മേ ചൊല്ലിക്കൊടുപ്പാൻ.
ഓർത്തിടുന്നില്ലേതും പിന്നെ ഞാനീശന്റെ
മാർത്തടം തന്നിലുണർന്നനേരം
താന്തനായ് കണ്ണടച്ചമ്പിയുറങ്ങുന്ന
കാന്തനെക്കണ്ടു ഞാൻ ലജ്ജിച്ചുപോയ്.

## IX

കാൺക നീ പനന്താളത്തണ്ടു തടിച്ചൊരീ-
ക്കൊങ്കതൻ ചാരുസൗഭാഗ്യമെല്ലാം:
പ്രേമപുരസ്സരമെൻകാന്തൻ കൈകളാ-
ലോമനിച്ചുള്ള പൊൻകുംഭയുഗം;

എന്തിനു തോഴീ, വിതിർക്കുന്നതിന്നൊട്ടു
ബന്ധിക്കവേണമെന്റെ വാർമുടിയെ.

അംഗജകോമളനിന്നലെ ലാളിച്ച-
തങ്ങനെതന്നെ കിടന്നിടട്ടെ.

മെത്ത തെരുക്കനെ കോടിവിരിപ്പിതി-
ന്നൊട്ടു ചുക്കിച്ചുളിഞ്ഞതായാലും:
നിസ്തുലമെന്നുടെ ഭാഗ്യവിശേഷത്തിൻ
പ്രത്യക്ഷസാക്ഷ്യം വഹിപ്പതല്ലേ?

ഇല്ല, ഞാൻ ഭക്ഷിപ്പതില്ല,യക്കലുരന്റെ
വെള്ളത്തെ വെല്ലുന്ന ചെഞ്ചൊടിയെ
ചുംബിച്ചൊരാച്ചുണ്ടിൽ ചേരുന്ന മാധുര്യം
ഉണ്മയിലില്ലാതെയാക്കുകിലാ—

രാത്രിയല്ലല്ലയോ, നിന്നുടെ നിസ്തുല-
ഭർത്താവിൻ ചുംബനലാളനങ്ങൾ.

## XI

അന്യോന്യചുംബനമെങ്ങനെയൊക്കെയാ-
ണെന്നു നീ തോഴീ,യറിഞ്ഞിട്ടുണ്ടോ?

കാമന്റെ വിക്രമവൈപരീത്യങ്ങളീ
ഭൂമിയിൽ പൂർണ്ണമായാർക്കറിയാം?

ചെഞ്ചൊടിത്തേൻ പകർന്നന്യോന്യമാരുമേ
സഞ്ചിതാനന്ദം നുകർന്നു ഞങ്ങൾ.

രാത്രിയിരുന്നു, കാണുന്നതി,ല്ലവ-
നിത്രമേൽ താമസിപ്പാനെന്താവാം?
ആരോ വഴിയിൽ നടക്കുന്നു, ജനാലിൻ
ചാരത്തു പോയി നീ നോക്ക വേഗം.

ഇന്നലെ രാത്രി വിരിച്ചിട്ട മെത്തതാ-
നിന്നും കിടക്കുന്നു ഭംഗിയായി.
കോമളമായി ഞാൻതന്നെ വിതാനിച്ച
പൂമച്ചിതിന്നുമാം കാത്തിരിപ്പൂ
ഉള്ളമിളകുന്നു, മൽപ്രാണനാഥനെ
വല്ലാതപകടം വന്നതാമോ?

ചേടി പറഞ്ഞിതു: “പ്രിയനോ മന്ദമായ്
മാറിവന്നു ലോകരീതി.”

## XIV

വേണ്ടെനിക്കാരെയും കാണേണ്ട, മൽത്തോഴി,
പോകുവാൻ ചൊല്ലു നീയാരായാലും—

ചൊല്ലു നീ,യില്ല മേ തെല്ലുമവസരം
സല്ലാപലീലകൾക്കംബുജാക്ഷി.
അർഘ്യമില്ലാത്തൊരു പ്രേമത്തെയോർത്തിട്ടു
സാദ്ധ്യമെന്താണു ഞാൻ മാറ്റിവാനാൽ?

ദേവിതൻ പാദത്തെ സേവചെയ്യുന്നപോലം
ജീവിതശേഷം കഴിച്ചുകൊള്ളാം.

ല്പ്രേമവും മാനവുമൊന്നുമേ വേണ്ടു ഞാൻ
കാമിപ്പതിന്നഹോ ഭൃത്യമാത്രം.

കേൾക്കുന്നതെന്താണു, പാത്തുക്കൽ ശീഘ്രം നീ
നോക്കുക—ല്ലരികിൽ വരട്ടെ—യെൻറ
പ്പൂമച്ചിൽ ദീപം കൊളുത്തുക: കാന്തനെ—
സ്സാമോദം ഞാൻതന്നെസ്സൽക്കരിക്കാം.

XV

നേരമെയണിയിക്ക തോഴീ,യെൻ വല്ലഭൻ
പാരാതെ സന്ധ്യക്കെഴുന്നള്ളുന്നു:
സാരസ്യമേറുമോരോരോ വിധമല—
ങ്കാരങ്ങളെൻമെയ്യിൽ ചേർക്ക വേഗം.
എൻപ്രിയനേറ്റവുമിഷ്ടമായുള്ളോരാ—
ച്ചെമ്പട്ടുടയാട ചാർത്തിക്ക മാം.
ദ്യുതിമാലത്തൊടെനിക്കവനേകിയ
വൈരക്കൽമാല കഴുത്തിലിട്ടു—
വെൺമുത്തുഹാരംതാൻ മാറിലണിയണം
ചെമ്മേ മുലയ്ക്കുത്തു ഭംഗി ചേർക്കം.

നന്നായില്ലൊട്ടും നീ പൂഞ്ചായൽ കെട്ടിയ—
തൊന്നുകൂടെൻതോഴി, ശ്രദ്ധിക്കണം.
നല്ല മണമുള്ള മുല്ലപ്പൂ ധാരാളം
മെല്ലവേ ചേർത്തു മടഞ്ഞുകെട്ടു.

ചെമ്പഞ്ഞിച്ചാറണിഞ്ഞിട്ടെൻപാദത്തിൽ;
നന്മഷിയെഴുതുകെൻകണ്ണിൽ വേഗം
ഉണ്മയിൽ കസ്തൂരി ചേർന്ന പനിനീർ നീ-
യെന്നെറ്റിയിൽ പൂശുക വേണ്ടപോലെ.

കുങ്കുമപ്പൊട്ടു തൊടുന്നതുണ്ടിന്നു ഞാൻ;
കൊങ്കയിൽ ചന്ദനച്ചാറിടേണം.
മങ്കകൾക്കിന്നലങ്കാരം വിശേഷമാ-
യെങ്കിലേ കാമുകർക്കിഷ്ടമാവൂ.

തോഴി, ധൃതിപ്പെട്ടെൻകാന്തൻ വന്നിടു-
മ്പോഴേക്കു സർവ്വവുമാകവേണം.

## XVI

കാണുമ്പോൾ കോപിച്ചു ചൊല്ലുവാനെന്തൊക്കെ-
യാണു ഞാനോർമ്മിച്ചുവെച്ചിരുന്നു.
കല്യാണശീലന്റെ മന്ദസ്മിതം മറ-
ന്നല്ലോ ഞാനിങ്ങനെ ചെയ്തതെല്ലാം.
പുഞ്ചിരി തഞ്ചിയ കോമളാകാരനെൻ-
മഞ്ചമണഞ്ഞൊരു നേരത്തിങ്കൽ
മാനം നടിച്ചുള്ള മന്ദാക്ഷമായ് മാറി;
കോപവചസ്സുകൾ നഷ്ടമാക്കയ്.
മാലോകർ ചൊല്ലട്ടെ തായുമന്യയതൻ
മാലിന്നും ചേരുന്ന ദുഷ്പ്രവാദം.

ത്തന്യാംഗനയിലെൻകാന്തന്റെ മാനസം
നന്നായ് മയങ്ങി വസിപ്പതാകാം:
വിശ്വസിക്കുന്നില്ല, തോഴി, ഞാനീ വാർത്ത;
നിശ്ചയം ലോകാപവാദം മാത്രം.
ഞാനറിയുന്നേടത്തെന്നിൽ പ്രണയത്തി-
ന്നൂനം കണവന്നു വന്നിട്ടില്ല.
എങ്ങിനെയെങ്കിലുമാകട്ടതൊക്കെയും;
മെൻചാരത്തെൻപ്രിയനെൻപ്രിയൻതാൻ.

## XVII

ഇന്നലെയെന്നു മേ തോന്നുന്നു, വല്ലഭ-
നെന്നോടു ചെയ്ത ശപഥമെല്ലാം;
ഇപ്പൊഴുമെന്റെ ശ്രവണപഥത്തിൽത്താൻ
കേൾപ്പുണ്ടായതിൻ മാറ്റൊലികൾ:
ഈയല്ലലാശ്രിതൻ ദുർവിധിയാണതാ-
ണായിടാം കാരണമെല്ലാത്തിനും.
എന്തുകൊണ്ടല്ലെങ്കിലിങ്ങനെ മാറുവാൻ
ബന്ധമുണ്ടായതു ജീവിതത്തിൽ?

പാരിടം മാറ്റിപ്പണിതൊരു രാഗമോ-
ടാശംസിച്ചുള്ളൊരാസ്സുപ്രഭാതം.
ഇന്ദ്രധനുസ്സിന്റെ വർണ്ണവൈചിത്ര്യമാ-
ർന്നു വിളങ്ങിയൊരന്തരിക്ഷം:

ഫുല്ലപുഷ്പങ്ങൾതൻ മന്ദസ്മിതത്തിനാ-
ലുല്ലസത്തായൊരാരാമദേശം:
പ്രേമഗീതങ്ങളാലുള്ളം കുളുർപ്പിച്ചൊ-
രോമനവാസന്തകാലരാഗം:
ഇങ്ങനെ ഘോരനിരാശാജനകമാ-
യത്ര മാറീടുവാൻ കാര്യമെന്തോ?

## XVIII

ഹേ സഖി, ചൊല്ലു നീയെന്നുടെ ദേഹത്തിൻ
മാസൃണകാന്തി കുറഞ്ഞിട്ടുണ്ടോ?
മങ്ങിയിട്ടുണ്ടോ എൻകണ്ണിൻറയുജ്ജ്വല-
ഭംഗി? കുചങ്ങൾ മേ ചുരുങ്ങിട്ടുണ്ടോ?
പല്ലവകോമളമായൊരെൻ ചെഞ്ചൊടി
തെല്ലു നിറം പകർന്നാകുമോ?
എന്മനോനായകൻതൻ കരം മേളിച്ച
കണ്ഠസൂത്രം ശിഥിലമില്ലാതായോ?
എന്നമേ കാന്തന്റെ ചിത്തം മയക്കുന്ന
മന്ദസ്മിതമായ മന്ത്രവാദം
തെല്ലും ഫലിക്കാതെയാകുവാൻ വല്ലതും
വല്ലായ്മ വന്ന വഴിപ്പെട്ടുവോ?
"നന്മധുപോലെയിന്നമൃതമാക്കുന്ന
നിന്മധുരാധരമെന്റെ ചിത്തം"
എപ്പൊഴുമെന്നോടും ചോദിപ്പായ്പോലുമെ-
ന്താവാമവന്നഹോ കയ്ച്ചുപോവാൻ?

## XX

ദക്ഷിണദേശത്തുനിന്നു വന്നീടിലും
ദാക്ഷിണ്യമില്ലാത്ത തെന്നലേ,
ഒന്നു ഞാൻ ചോദിപ്പൂ: മൽപ്രിയൻതന്നുടെ
സന്ദേശംകൊണ്ടല്ലീ വന്നതിപ്പോൾ?
ഇന്നവൻതൻ മുഖചന്ദ്രബിംബത്തിനെ
മന്ദമായ് വീശി നീ നിന്നീടവേ
നന്മയിലെൻചെവി കേൾക്കുവാൻ ചൊന്നതോ
മർമ്മരമേവം ചൊല്ലുന്നു നീ?
സാധുവാമെൻപ്രിയൻതന്നുടെ നിശ്വാസ-
മാധുര്യം നിന്നിൽ കലർന്നതാവാം
മാധ്വിയിൽ നീ ചേർപ്പതാകയാൽ വണ്ടുകൾ
സാശ്വാസം നിന്നെയനുഗമിപ്പൂ.

ചൊല്ലുകെന്നോടു: മദ്വല്ലഭൻതന്നുടെ
കല്യത കോലുന്ന മന്ദഹാസം
തെല്ലു നിനക്കു ലഭിച്ചതോ നല്ലൊരു
മുല്ലപ്പൂവെന്ന ഭാവത്തിൽ നീ.
കാമുകൻതന്നുടെ പൂവൽമെയ്സ്പർശത്താൽ
രോമാഞ്ചകഞ്ചുകം പൂണ്ടതല്ലീ
ശീതജലകണമായി നീ പേറിവ-
ന്നാമോദമെന്നെയിന്നാശ്ലേഷിപ്പൂ?
സുഹിത, നിന്നുടെ കാലടി കുമ്പിട്ടു
സാദരമൊന്നു ഞാനർത്ഥിക്കുന്നു:

ഇന്നു തിരിച്ചു നീ പോംവഴി വല്ലഭൻ-
തന്നോടു ചൊല്ലുകെൻകഷ്ടസ്ഥിതി.

## XXI

വേറൊന്നും വേണ്ട മൽകാന്തന്റെ തൃപ്പാദ-
താമരതൻ സേവനംചെയ്കയെന്യേ.
അശ്രുബിന്ദുക്കളാൽ കാൽത്താരിണയെ ഞാൻ
ശുശ്രൂഷ ചെയ്യാവൂ പുണ്യഹീന.

അനുഗ്രഹിപ്പില്ല ഞാനിന്നു തൽപ്രേമമാം
ഭാഗ്യാതിരേകത്തിൻ ഭാഗം കൊടുവാൻ.

എന്നാകവാടിയിൽ പൂത്തുവിടർന്നുള്ള
ധന്യപ്രണയപുഷ്പങ്ങളും വാരി
സാമോദം നാഥനെ പൂജ നിനാകില്ല-
മാലിക ഞാൻ പരമെയ്ത്തില്ലാവൂ.
ആയവതന്റെ പരിമളപൂരത്താ-
ലായതപ്പൂർവ്വസ്മരണോല്ലം
ക്ഷേമമെന്നാം പ്രിയൻതന്നുടെ മാനസം
പ്രേമസ്മരലിലമായി, മന്ദം
നിശ്വാസസന്ദേശംകൊണ്ടെന്നെയല്ലെമാ-
ന്നാശ്വസിപ്പിച്ചുതള്ളിട്ടെങ്കിൽ
മുറ്റും ചരിതാർത്ഥതന്നെ ഞാൻ; ലോകത്തിൽ
മറ്റൊന്നുമാഗ്രഹിപ്പില്ലതന്നെ.

## നാലാം ഭാഗം

## വിരക്തി

### XXII

പ്രേമമാം ചായവർണ്ണങ്ങൾ പകർത്തി ഞാൻ
കോമളസങ്കല്പമഷി കൂട്ടി
ജീവചരിത്രം വരച്ചുള്ള ചിത്രപ്പട-
മവിയാതാഹന്ത, മാഞ്ഞുപോയി!
ലീലാവിഭവത്തെക്കാട്ടാനെഴുതിയോ-
രാലബാല്യത്തിൻ ചില ഭാഗമെല്ലാം
വെള്ളക്കടലാസിൽ ചായമിളകി നൈ-
ർമ്മല്യത്തെ മായ്ച്ചിട്ടു കണ്ടിടുന്നു.
വീണ കണ്ണീരിൻ കണങ്ങളാലങ്ങിങ്ങു
കാണുമപ്പാടുകൾകൊണ്ടു പാരം
വൈകൃതമാകുമച്ചിത്രമെൻ സങ്കട-
മാകെയുണർത്തിപ്പാൻ പോരുമല്ലോ.
പോയ കാര്യത്തെ നിരൂപിച്ചഹോ ഞാൻ
വ്യാകുലപ്പെട്ടിട്ടു കാര്യമെന്തേ?
സാഫല്യം ചേരാത്ത പ്രേമത്തെയോർത്തു ഞാൻ
ചാപല്യമെന്തിനായ് തേടിടുന്നു?

ഭൂതകാലത്തെത്തിരികെ വിളിപ്പാനാ
ഭൂതേശചാപമിന്നാളില്ലല്ലൊ.
മാനുഷചിത്തത്തിൽമാത്രമല്ലോ ജനി-
പ്പാനവകാശമാർന്നർത്ഥങ്ങൾ.
ചിത്തത്തിൻ മാററമൊത്തമ്പിൽ വികാരവും
ചിത്രമെന്താണന്യഥാ മാറിടുകിൽ?

ഇന്നലെ ലോകത്തിലെല്ലാററിലും മീതെ-
യെന്നുതാൻ തോന്നിയ സ്നേഹമിപ്പോൾ
ഏതോ വിദൂരമാം കാലത്തിലുണ്ടായൊ-
രൈതിഹ്യംമാത്രമായ് തീർന്നുപോയി.

XXV

നാനാജനശ്രേണിനക്ഷത്രസംശോഭിക-
ശൂന്യമാം സ്വർഗ്ഗമിതാർക്കുപോലും
യൗവനതേജസ്സു കണ്ടുമ്പോൾ കാമുക-
ഭാവങ്ങൾ മാറിത്താൻ കണ്ടിടുന്നു.

ആനന്ദപീയൂഷധാരയെന്നോണമേ
മാനിച്ചിരുന്നോരു പുഞ്ചിരിയും
താംബൂലരാഗത്താൽ മേന്മേൽ നിറമാർന്ന
താമ്രാധരത്തിന്റെ മാധുര്യവും
കല്ലോലമാലതൻ ഭംഗി വശ്യമെന്നോ-
കല്ലോലചില്ലിക്കൊടിക്കളിയും

കേളീവിനോദത്തിൽ മേളിച്ചിളകുന്നാ
വാരിളംകൊങ്കതൻ ഭംഗിയാളും

യൗവനംവിട്ടുള്ള പെണ്ണിന്നലങ്കാര-
മാവുമെന്നാരും വിചാരിച്ചില്ല.

അവ്യാജസുന്ദരം കാമുകന്മാർക്കന്നുതാൻ
നവ്യവികസിതം ദേഹപുഷ്പം.

## XXVI

സ്വച്ഛന്ദരാഗങ്ങളെന്നുതാൻ തോഴിയി-
ദ്ദേഹത്തെയാശ്രയിച്ചില്ലാതെയോ?

നിഷ്കളപ്രേമത്തെ വാഴ്ത്തും കവികളും
മോർപ്പുതാൻ ചൊല്ലുന്ന തത്ത്വമില്ല.

ആരവാർകൊങ്കകൾ ബിംബാധരം മനോ-
ഹാരിയാം ചില്ലിയക്കേശപാശം—

എത്രയും ദിവ്യമാം പ്രേമത്തിന്നിവ
മാത്രമാണിന്നവലംബമായി.

എല്ലാ മുലകളുമൊന്നുതാൻ; സംഭോഗ-
മെല്ലാത്തിനും ഫലമൊന്നുതന്നെ;

ആസ്വാദനോത്സുകർ കാണുമാ വൈവിധ്യ-
മാകെ നിർമ്മിച്ചിടും മിഥ്യാനാകം.

തോഴി പറഞ്ഞിതു: "സംതൃപ്തിചേർന്നാൽ
പായസത്തോടും വെറുപ്പു തോന്നും!"

## XXVII

കാമുകന്മാരുടെ സ്നേഹമെന്താണ്? ന-
ല്ലോമനവാക്കുകളല്ലാതെന്തോ?
പൊന്നേ, പ്രിയതമേ, പ്രാണേശി, മൽപ്രിയേ,
തന്വംഗിമാർമുടിമാണിക്യമേ!
നിസ്സാരമാസാകന്തികളീവകമാത്രംതാൻ
സൽപ്രേമപാരമ്യസാക്ഷ്യം കൊൾവൂ!

ആലോചിയാതെ സല്ലീലാവിധങ്ങളിൽ
കാലോചിതം പറഞ്ഞീടുന്നവ,
അനുഗ്രഹസാധ്യത്തിനായിട്ട നിസ്പൃഹ-
മാശയശുദ്ധിപിട്ടോത്തുന്നവ,
കോപതാപത്തിനെ മാറ്റുന്നതിനു സ-
ന്താപം നടിപ്പിച്ചീടുന്നവ,
ഇങ്ങനെയുള്ളോരു ഭംഗിവചസ്സുകൾ
എങ്ങനെ പ്രേമമെന്നോർക്കുന്നു ഞാൻ?

ആളി പറഞ്ഞിതു: "കേൾക്കുവാൻ നല്ലതു
ലാളനവാക്കുകൾതന്നെയല്ലോ"

## XXVIII

കൊണ്ടുവന്നീടു നീ തോഴി, മൽകാന്തൻ മേ-
പണ്ടയച്ചുള്ളൊരു ലേഖനങ്ങൾ:

പ്രേമസ്വരമിലം വാക്കുകൾ കോർത്തതാ
പൂമാലയെന്നും മേ ചാർത്തിയവ,
സൽക്കാവ്യംപോലെ ഞാൻ വായിക്കുംതോറുമെ-
ന്നുൾക്കാമ്പിൽ മോദം വളർത്തിയവ,
എൻമനോനാകത്തിലിന്ദ്രധനുസ്സിനെ
നിർമ്മിച്ച സ്വപ്നകിരണജാലം.
കൊണ്ടുവന്നീടുക തോഴി! ഞാനെന്തിനായ്-
ക്കൊണ്ടവ വെച്ചുവോ സൂക്ഷിക്കുന്നു?
പോകട്ടെയൊക്കെയൊന്നായ് തീയി,ലിവയെന്റെ
പ്രേമത്തിനോർമ്മകളെന്നപോലെ!
ചിത്തത്തിലെന്റെ കീഴ്മണ്ണിൽ ചെന്നാളി-
പ്പൊട്ടുന്നൊരോർമ്മയാം വൃക്ഷത്തിന്റെ
വേരുകളൊക്കെയൊന്നായ് ഛേദിച്ചു; മേലിനി
വേറൊന്നുമില്ലെന്നെ ബന്ധിക്കുവാൻ.
പ്രേമം നശിച്ചെന്റെ മാനസം മേഘങ്ങൾ
മാറിയ വാനംപോലായപ്പോഴും
എങ്ങുനിന്നെന്നറിയാതെ വന്നോർമ്മയാം
കാർമ്മേഘം തിങ്ങിനിറഞ്ഞിടുന്നു.

തീയിലിട്ടീടുമീ ലേഖനജാലമെ-
ന്നായവക്കൂടി നശിച്ചീടട്ടെ!
ഇന്നോടെയെൻചിത്തം പൂർണ്ണമാം വിസ്മൃതി-
തന്നുടെ സൌരഭ്യം പൂകിടട്ടെ!

# രസികരസായനം

1

ഉണർന്നിടുക, രാത്രിതൻ വയലിൽനിന്നു താരാഗണം
തുരത്തിയവരെത്തുടർന്നിവയുമാട്ടിയോടിച്ചിതാ,
പ്രഭാപടലിയായ തൻവിശിഖമെയ്തു തദ്ധിപ്പുര-
ണ്ടിളാധിപഗൃഹാഗ്രമിതൻ ശിഖരമെപ്പള്ളിമേൽ ഭാസ്കരൻ.

2

ഉഷസ്സു തെളിയുന്നമുൻപു മധുപാനഗേഹത്തിൽനി–
ന്നൊരസ്ഫുടവചസ്സിതെൻ ചെവികളിൽ പ്രവേശിച്ചിതേ:
“പവിത്രതമമമ്പലം സുചിരസജ്ജമാണെങ്കിലും
പുറത്തലസനായി നിന്നിടുവതെന്തിനാരാധകൻ?”

3

ആടലറ്റിതാ ജഗത്തിൻ ഭാവിയിതെങ്കിലും കേട്ടിടാം
മദ്യപാനാലയം പരക്കുന്നുച്ചത്തിലായ്
പനീർമലരൊഴിയാതിടുന്നിതു, "സ്വരാസ്വരകതം സ്വരാ-
സ്വരാംബുപതിനാലെ നിൻകവിളുയെ, ഉടപ്പിക്കടോ."

4

നിറയ്ക്കൂ ചഷകം; ജ്വാലയാക നിൻ മനോജ്ഞമാം
സുശീതവാസനങ്ങളിന്നു വസന്തദീപാഗ്നിയിൽ;
കുറച്ചു വഴി താൻ ശക്തിപ്പതിന്നു നൂനമക്കാലമാം
ഖഗത്തിന്നു്; ചലിപ്പൂ തൻചിറകതിന്ന യാത്രയ്ക്കായ്.

5

പ്രഭാതമണയുമ്പോൾ ബഹുസഹസ്രപുഷ്പങ്ങളൊ-
ത്തണയും ശരി; തലേദിനം ബത വിടർന്ന പൂവെങ്ങുപോയ്?
അതിൻപടി സമുജ്ജ്വലം സ്വമധുവിതാനമോടെത്തുമീ
വസന്തമിഥ കൊണ്ടുപോം പ്രഥിതമാം നരശ്രേഷ്ഠരെ.

6

രസം പെരിയ കാവ്യവും വിജനമാം തരുച്ഛായയും
സുരാഭരിതപാത്രവും ചെറുതു ഭോജനം വല്ലതും
അടുത്തു മൃദുഗാനമൻപൊടു പൊഴിച്ചു നീയും പ്രിയേ!
വസിക്കിലവിടം നമുക്കടവിയെങ്കിലും സ്വർഗ്ഗമേ!

15

നിറയ്ക്കു മധു, ലാഭമെന്തുരുവിടുന്നതിൽ "കാലമോ
ഗമിപ്പതറിയാതെ കാലടിയിലൂടെ"യെന്നൊക്കെയും?
അജാതമൊരു നാളെയും മരിച്ചതാം തലനാളുമോ-
ർത്തകം കരിവതെന്തിനായ് മധുരമാകിലിന്നെദ്ദിനം?

16

വൃഥാ കളവതെത്ര നാളുമിതും വിചാരിപ്പതൽ-
ഗതിക്ക വിഷമിപ്പതും അടിപിടിച്ചു തർക്കിപ്പതോ?
വരം ഫലമിയന്ന മുന്തിരിയൊടൊത്തു കേളിക്കതാൻ
വരം; ഫലമതറ്റു സങ്കടമെഴുന്നതേക്കാളുമഹോ.

17

ബുധാഗ്രിമർ മഥിത്തിടട്ടു ചിലവാദകോലാഹലം;
ജഗൽപ്രിയവാദകേളികളെനിക്ക വേണ്ടിന്നിമേൽ;
നമുക്ക വിഹരിച്ചിടാം സുമുഖി! വല്ലിടത്തെങ്കിലും
കൊടുക്കവതിനൊത്തമാതിരി ലഭിച്ചിടും ലീലയിൽ.

18

സരിത്തടമലംകൃതം കുസുമസഞ്ചയത്താലയേ!
വരൂ ഇനി ചഷകമേന്തി മദിരയാസ്വദിച്ചു രസാൽ;
കടക്കുമതിലും കറുത്തു യമൻ നിന്നകക്കവാ-
ടക്കലിലൂടന്നായെത്തും മടി വെടിഞ്ഞു സേവിക്ക നീ.

19

അഹന്നിശകളാൽ കളങ്ങളെ വരച്ചു ധാതാവുതാൻ
പൊരുന്നു ചതുരംഗകം കലിതകൌതുകം നിത്യവും;
കരുക്കൾ നരർ; ഓടിടുന്നങ്ങു ചൊല്ലിടും വെട്ടിമാ-
റ്റിടും കളി കഴിഞ്ഞിടുംപൊഴുതു പെട്ടിയിൽ തള്ളിടും.

20

അടിക്കവേ നടന്നിടുമിടത്തിടും വലം പന്തുപോ-
യിടുന്നതിനസാധ്യസാധ്യതകളോർമ്മയില്ലൊന്നുമേ;
കളിത്തറയിൽ നിന്നെയിപ്പടി വലിച്ചെറിഞ്ഞതുള്ളൊരാ-
ളൊരാളവനറിഞ്ഞിടും, ദൃഢമറിഞ്ഞിടും സർവ്വവും.

21

കഴിച്ചു നരരെത്രതന്നടിയിലുഗ്രമിച്ഛാവിധം
കമഴ്ത്തിയൊരു പാത്രമാ വിപുലമാം നഭോമണ്ഡലം
ഉയർത്തിയ കരങ്ങളോടതിനൊടോ സഹായാർത്ഥനം?
സ്വയം കഴിവു വിട്ടതും വലമിടുന്ന നമ്മെപ്പടി.

22

സമുജ്ജ്വലതുരംഗമം കയറിയന്ത്യരംഗത്തുനി-
ന്നിറങ്ങി, ഗഗനത്തിലെ ഗ്രഹഗണങ്ങൾ താഴെയ്ക്കുമേ
എറിഞ്ഞു, ജവമാർന്നുപറക്കുകിലുമിന്നു വീഴുന്ന ഞാൻ
വിധിച്ച വയലിൽ സ്വയം ചെറുതു മണ്ണുമാതാവുമായ്.

23

പ്രത്യുഷമിഹ മുന്തിരിപ്പെട്ടി വളഞ്ഞിതെൻമേനിയിൽ;
ലയിപ്പിതകവും; സ്വഭാൽ പരിഹസിപ്പിടട്ടെ പ്രതി;
പുറത്തവിടെ നിന്നൊരാളുഴറുമീക്കവാടത്തിനെ—
ത്തുറക്കുമൊരു ചാവിയെന്നൊളിയ ലോഭമുണ്ടാകിടാം.

24

വിധേ, കപടഭാവവും കുഴികളും നിറച്ചുള്ള നീ
നമുക്ക വഴി സഞ്ചരിപ്പതിനതാൻ വിധിച്ചുള്ളതിൽ
സ്വകർമ്മവശഗൻ നടന്നിടയിലൊട്ടു ഞാൻ വീഴ്കിൽ
പഴിക്കരുതു ധർമ്മനീതികളുരച്ചു നീ പിന്നെയും.

25

രചിച്ചിതു ഭവാൻ വിധേ! മലിനമൃത്തിനാൽ മർത്ത്യനെ;
രചിച്ചു ഫണിയൊത്തു തോട്ടവുമഹോ ഭവാൻ നിർദ്ദയം;
നരന്റെ വദനം കളങ്കിതമതാക്കിടും പാപസ-
ഞ്ചയത്തിനു കൊടുക്ക മാപ്പനുവദിക്കയും ചെയ്യെടോ.

## ഉമാവടുസംഭാഷണം *

ഏവം തുടങ്ങിയ കൊടുംവ്രതശക്തിയാൽ തൻ-
ചെന്താർമ്മണോജ്ഞമുഖവാം തനു വാട്ടിയുള്ളോൾ
താഴ്ത്തീ കടുത്തൊരുടലാൽ തപമാചരിച്ച-
രോടും തപസ്വിജനസിദ്ധികളൊക്കെയന്നാൾ.

ആദ്യാശ്രമം തനുപടുത്തതുപോലെ, ദിവ്യ-
തേജസ്സു ചിന്നിവിതറുന്നൊരു രൂപമോടും
ജടയേന്തി, മാൻതുകിലൊടും ദണ്ഡകോലുമേക-
നാക്കാലമെത്തിയവിടത്തിൽ പടുവാഗ്വിലാസൻ.

സൽക്കാരമേകിയവനെബ്ബഹുമാനപൂർവ്വം
വേണ്ടും സപര്യകൾ കഴിച്ചതിനൊത്തു ഗൗരി:
സാമ്യത്തിലും മനമൊത്തവരത്രെ പൂജ്യ-
വൈശിഷ്ട്യമുള്ളവരിലും ബഹുമാനമേറ്റം.

---

* കുമാരസംഭവം ഭാഷ — 5-ാം സർഗ്ഗത്തിൽനിന്ന്.

ന്യായത്തിനൊത്ത പരിചര്യകളേറ്റൊരല്പം
നേരം പരിശ്രമമൊഴിപ്പതിനെന്നപോലെ
വാണിട്ടു, പാർവ്വതിയെ നേരിൽ നോക്കി,യേവ-
മോതിത്തുടങ്ങി വചനം മുറതെറ്റിടാതെ:

"കിട്ടുന്നിതോ ചമതയും കുശവും ക്രിയയ്ക്കു?
സ്നാനത്തിനൊത്ത ജലമിങ്ങു ലഭിപ്പതില്ലേ?
ശക്തിക്കൊത്തപടിയല്ലീ തപം ചരിപ്പൂ?
ധർമ്മത്തിനാദ്യകരണം വപു ദേഹമത്രേ.

നീതാൻ ദിനംപ്രതി നനച്ചുവളർത്ത വല്ലി-
ക്കൂട്ടങ്ങളിൽ തളിരിലയുളവാവതില്ലേ,
നാളേറെയായ് നിറമിടാതെയിതിംപൂവല്പം
നിൻചുണ്ടിനോടു കിടനിൽപ്പതോ പല്ലവങ്ങൾ?

ആ മാൻകിടാങ്ങളിളകും മിഴികൊണ്ടു നിന്റെ
നേത്രത്തിനോടു സദൃശത ചമയാറിടുന്നോർ
നിൻകയ്യിൽനിന്നവകൾ ദർഭ ഭുജിച്ചിടുന്നാ-
പ്പോഴും നിനക്കവയിലിഷ്ടമുദിപ്പതില്ലേ?

പാപത്തിനുള്ള വഴിയല്ല സ്വരൂപമെന്ന
ചൊല്ലോർക്കിൽ വാസ്തവമതെന്നു തെളിഞ്ഞിതിപ്പോൾ:
ഹേ സുന്ദരാംഗി, തവ ശീലഗുണപ്രകർഷം
മാർഗ്ഗോപദേശകമായ് ഗിരിജേ, ലസിപ്പൂ.

ഉണ്ടായിടാം ചെറ്റു ദുസ്സഹമാമനിഷ്ടം-
മൂലം മനസ്വിനികളിൽ പ്രതിപത്തിയേവം;
കാണുന്നതില്ല പലമട്ടു നിനച്ചിട്ടും ഞാൻ
ദുഃഖങ്ങളീവഴി കൃശോദരി, വന്നിടാൻ തേ.

ഈ നിന്റെ രൂപമഴലിന്നവകാശിയല്ല,
താതാലയത്തിലവമാനനമെങ്ങു ഭദ്രേ?
ഉണ്ടാകയില്ല പരശല്യമൊരിക്കലും തേ:
കൈ നീട്ടുമോ ഫണിതൻ മണിയെ ഗ്രഹിക്കാൻ?

പ്രായത്തിനൊത്തതാമ വിഭൂഷകൾ വിട്ടിതെന്തേ
ചാർത്തുന്നു വൃദ്ധജനശോഭനവല്ക്കലം നീ?
സന്ധ്യക്കു, താരാഗണങ്ങളൊത്ത വെടിഞ്ഞുഷസ്സിൽ
ചന്ദ്രം വഹിപ്പതു, നിനക്കുക, യോഗ്യമാമോ?

നാകത്തിലാണു കൊതിയെങ്കിൽ വൃഥാശ്രമം തേ;
നിന്നച്ഛനുള്ള ഭവനം സുരനാട്ടതെന്നു;
നൽകാന്തനെങ്കിലതിനും തപമിന്നു വേണ്ട:
തേടുന്നു രത്ന,മതു തേടുകയില്ല ചെപ്പു.

ചൂടാർന്ന വീർപ്പുവഴിയിന്നു മനസ്സിലായി
കാന്തങ്കലാണു കൊതി-യങ്ങൊരു സംശയം മേ:
നിന്നാൽ വരിപ്പതിനു തക്കവനില്ല കാണ്മാ-
നുണ്ടോ വരിക്കിലുമൊരാൾ ലഭിയാത്തതായി?

നീയാഗ്രഹിപ്പതു യുവാവതിധീരചിത്തൻ-
തന്നെ, സഹിപ്പതവനൊത്തനെ നിൻകപോലേ
കണ്ണീരുപ്പുലത്തിനെ വെടിഞ്ഞതിഹ നിന്റെ തുണ്ടും
നെല്ലിൻകതിർപ്പടിയെഴും ജടയിത്ര നാളായ്?

കാന്താംഗി, നിന്റെയണിമെയ് വെയിലിൽക്കരിഞ്ഞു
തീവ്രവ്രതങ്ങൾ വഴിയിന്നു തുലോം ചടച്ചു;
പാരം പകൽസമയവെണ്മതിലേഖപോലെ
കാണ്കിൽ, ദയാലുവൊരുവൻ തപിയാതെയാമോ?

സൗഭാഗ്യമത്തനായി നിൻ പ്രിയനെന്നതല്ലോ,-
മല്ലെങ്കിലായവനഹോ ചിരകാലമായി
ഏതോ സപത്ന്യഴകാർന്നൊരൊളുപക്ഷ-
മാം നിൻമിഴികൾ വിഷയീകൃതമാകയില്ലേ?

നീ കൊൾവു, ഗൗരി, കഠിനവ്രതമെത്ര നാളായ്?
ഉണ്ടിന്നെനിക്കിഹ പൂർത്തതപഃഫലങ്ങൾ;
നല്കാമതിൽ പകുതി, നിന്നുടെ വാഞ്ഛിതത്തിൻ
സിദ്ധിക്കു, നിന്റെ വരനാരറിവാൻ കൊതിപ്പൂ.”

ഏവം കടന്നു വടുവോതിയനേരമേളു-
മാളായതില്ലുമ മനോഗതമോതുവാനായ്;
നോക്കീടിനാൾ തദനു മയ്യെഴുതാത്ത കണ്ണാൽ
തന്നന്തികത്തിൽ മരുവുന്നൊരു തോഴിയാളെ.

നിൻമന്ത്രകോടി കളഹംസസുചിത്രശോഭം,
ശർവ്വന്റെ ചോരപൊഴിയുന്ന ഗജേന്ദ്രചർമ്മം—
ഈ രണ്ടുമദ്രിതനയേ, നിരുപിച്ചുകാൺകെ
നിതന്നെ,യെപ്പൊഴുതുമെത്രയോ ചേർച്ചയാവും?

പൂപ്പന്തലിൽ കൊഴിയുമക്ഷസുമങ്ങളിൽ പാ-
ടേല്പിച്ച നിൻ ചരണമല്പമലക്തകത്താൽ
കേശം നിറഞ്ഞ ചുടുകാടിനു പാടു ചേർപ്പാ-
നാർ സമ്മതിക്കുമൊരുവൻ രിപുവാകിലും തേ?

എന്താണിതിൽപ്പരമയുക്തമതല്ല, നീല-
കണ്ഠന്റെ മാറിലണിയുന്ന ചിതാഭസ്മാൽ
ചേണാർന്നകിൽക്കളഭമിട്ട ഭവൽസ്തനങ്ങൾ
സമ്മിശ്രമായ് മലിനമാകുവതിൽക്കവിഞ്ഞു?

വേറെ നിനക്കു പരിഹാസ്യത, ഹന്ത, വന്നു-
ചേരുന്നതാണു: തവ വേളി കഴിഞ്ഞശേഷം,
ആനപ്പുറത്തു കയറേണ്ടവൾ മൂത്ത കാള-
മേലേറി വാഴ്വതു കണ്ടു ജനം ചിരിക്കും.

മുക്കണ്ണനോടണയുവാൻ കൊതിമൂലമിന്നു
രണ്ടെണ്ണമാണു പരിശോച്യത ചേർന്നുപോയി:
നൽക്കാന്തി ചേർന്ന മതിതന്റെ കലാവിശേഷം,
ലോകർക്കഹോ നയനകൌമുദിയായ നീയും.

കണ്ടാൽ വിരൂപനയനൻ, കുലമാരറിഞ്ഞു?
നിത്യം ദിഗംബരതകൊണ്ടു ധനം ഗണിക്കാം—
നീ ചൊല്ലുകെന്നയനേ, വരനിന്നു വേണ്ട-
തൊന്നെങ്കിലും ഹരനിലിന്നിഹ കാണ്മതുണ്ടോ?

ചേരാത്തൊരീക്കൊതിയിൽനിന്നു മനസ്സു മാറ്റു-
കെങ്ങാണു നീ സുഭഗലക്ഷണ,യെങ്ങവൻതാൻ?
ചെയ്യാ വരിഷ്ഠർ ചുടലക്കഴുവിന്നു പുണ്യം
വേദോക്തമായ പരിപാവനയൂപകർമ്മം.”

ആ ബ്രഹ്മചാരി വിപരീതമിദം പറകെ-
ക്കോപത്തിനാൽ വിറപെടുന്നധരത്തിനോടും,
ഭ്രൂവല്ലിയങ്ങനെ വളച്ചു, ചുകന്നൊരറ്റം
ചേരുന്ന കണ്ണുകളെ ജവേന തിരിച്ചു തന്വി.

ഓതീടിനാൾ: “ശിവനെ നീയറിവീല, തത്വ-
മായി,ന്നതാണിതുവിധം പറയുന്നതെല്ലാം:
ഭർത്സിപ്പു പാമരജനം പരമിന്നലോക-
സാധാരണം, പൊതുവിൽ മാറിയ മഹച്ചരിത്രം.

ആപത്തു മാറ്റുവതിനോ വലുതായ സമ്പ-
ത്തേറ്റാനോ ശുഭാശയർ ജപിപ്പിതു മംഗളങ്ങൾ;
ലോകത്തിനാശ്രയമതായ് തനതാശയറ്റ
ദേവേശനെന്തു ഫലമെന്തവയാൽ വരേണ്ടൂ?

കൊററററാതെഴ്, ധനാകാരണമായവൻതാൻ
ലോകേശ്വരൻ, ചുടലതാനവനുള്ള ഗേഹം,
ഘോരോഗ്രമൂർത്തി,യവനൊട്ടിവനെന്നു ചൊൽവൂ—
ആരിപ്പിനാകിയുടെ തത്ത്വമറിഞ്ഞിരിപ്പൂ?

ചാത്തട്ടെ പണ്ട,മഥവാ ഉരഗങ്ങളും, ഭസിതം
ചൂടട്ടെ പട്ടുകളും, ഗജാജിനമോ യഥേഷ്ടം
ചൂടട്ടെയിന്ദുകലയോ തലയോടുതാനോ
തീർച്ചപ്പെടുത്തിടുവതാരു ഹരന്റെ രൂപം?

തദ്ദേഹസംഗമതിനാൽ ചുടുകാട്ടുവെണ്ണീർ—
പോലും വിശുദ്ധികരമാ,മതു തീർച്ചതന്നെ;
അന്നൃത്തനക്രിയയിൽ വീഴുമതിന്നു വാനോർ
താഴുന്നതാം തലകൾകൊണ്ടിഹ തൊട്ടെടുപ്പൂ.

സമ്പത്തെഴാതെ വൃഷഭപ്പുറമേറിയെന്നും
പോകുന്നവന്റെ ചരണാംഗുലിപാംസുതിയെന്നും
മത്തേഭമേറിയ വലാരി നമിച്ചു കല്പ-
പ്പൂരേണുകൊണ്ടു പരമരുണീകരിപ്പൂ.

ചിത്തം പിഴച്ചു പലതും ശിവനെദ്ദൂഷിച്ചു
നീയോതിയുള്ളവയിലൊന്നു യഥാർത്ഥമത്രേ:
ആരെജ്ജനിപ്പിതജനം ബുധർചൊല്ലുവായി—
ട്ടാ ശംഭുവിൻ ജനനമാർക്കറിയാവതാകും?

## ഒരു കൂടിക്കാഴ്ച *

ഒത്തുമപ്പോൾ സൽക്കൃതികൾ ചെയ്തനന്തരം
വിശ്രുതലോകർമ്മാക്കളെ, യാ മുനീന്ദ്രരെ
മാറ്റും സ്വയം കാട്ടിയണച്ചിതാദരാ-
ലന്നാളിലന്തഃപുരമദ്രിനായകൻ.

ഇരുത്തി വേത്രാസനപങ്ക്തിയിൽ ജവാൽ
മുനീന്ദ്രരെ, ത്താനുമിരുന്നനന്തരം
ധാതാക്കളാമായവരെപ്പണിഞ്ഞു കൈ-
ക്കൂപ്പിപ്പറഞ്ഞാൻ വചനം ഗിരീശ്വരൻ:

"കാർമേഘമെന്യേ മഴയെന്നപോലെയും,
പൂക്കാതെയുണ്ടായ ഫലങ്ങൾപോലെയും,
തോന്നുന്നിതിപ്പോൾ ഭവദീയദർശനം
പ്രതീക്ഷചെയ്യാതെ ലഭിക്കകാരണം.

---

* കുമാരസംഭവം തർജ്ജമ—6-ാം സർഗ്ഗത്തിൽനിന്ന്.

ഇരുമ്പു പൊന്നായതുപോലെ, പാമര-
സ്വാന്തത്താരിൽ വിജ്ഞാനമുദിച്ചപോലെയും
പാർ വിട്ടു നാകത്തിലണഞ്ഞപോലെയും
തോന്നുന്നു മേ നിങ്ങളനുഗ്രഹിക്കയാൽ.

ലോകത്തിലെല്ലാവരുമിന്നു തൊട്ടഹോ
പുണ്യത്തിനായെന്നെയണഞ്ഞിടേണമായ്:
ഏതോ മഹാത്മാക്കളിരുന്നതാം സ്ഥലം
സുതീർത്ഥമെന്നാണുലകം വഹിപ്പതും.

ഭിക്ഷൂത്തമ, ഞാനിതു രണ്ടുകാരണം-
കൊണ്ടാണു പൂതതലമെന്നിഹ കാണ്മതും:
ഗംഗാപ്രവാഹം തലയിങ്കലേല്ക്കയാ-
ലീ നിങ്ങൾതൻ കാൽ കഴുകുന്ന നീരിനാൽ.

പ്രത്യുതമാവാൽ മമ ജംഗമം വപു-
സ്സീ സ്ഥാവരം മൂർത്തിപദാംശമേല്ക്കയാൽ
എൻരേണുരൂപങ്ങളിൽ വേർതിരിച്ചഹോ
ഭവൽപ്രസാദങ്ങൾ പകുത്തപോലെയായ്.

ഇന്നീവിധം നിങ്ങളനുഗ്രഹിക്കയാ-
ലുദിച്ചപൊങ്ങും പരിതോഷവൃദ്ധിയെ
വഹിക്കുവാനെന്റെ ശിരകളൊക്കെയും
നിറഞ്ഞ ദേഹത്തിനുമിന്നസാധ്യമായ്.

ഗ്രഹങ്ങൾക്കൊത്തുള്ളൊരിരുട്ടാഗ്രമ-
ല്ലെന്നാളിലുമില്ലാത തേജസ്സിനപ്പുറം
കിടക്കുമാക്കൂരിരുളും നശിപ്പിപ്പോയ്
ജ്യോതിസ്സ്വരൂപം നിങ്ങടെ ദർശനത്തിനാൽ.

നിങ്ങൾക്കു സാധിപ്പതിന്നന്നമില്ല;—യി-
നരനെങ്കിലോ, നിങ്ങളിലെന്നെത്തിടാ?
ഇന്നിയെഴുന്നള്ളലെനിക്ക മെച്ചമാം
പുണ്യത്തിനായ് കേവലമെന്നു കാണ്മു ഞാൻ.

എന്നാകിലും നിങ്ങളനുഗ്രഹത്തിനായ്
കനിഞ്ഞു കല്പിക്കണമിന്നു വല്ലതും:
ഭൃത്യന്നു, തൻസ്വാമി കൊടുത്തിടുന്നതാം
നിയോഗമൊന്നേ നിയതം പ്രസാദമാം.

ഈ ഞാൻ; ഇതാ, മൽസഹധർമ്മചാരിണി;
കുലത്തിനൂന്നായി ലസിപ്പൊരീ മകൻ—
കാര്യം ഭവാന്മാർക്കിതിലേതൊന്നിനാൽ
കല്പിക്ക; മറ്റുള്ളതിലാസ്ഥ ചേർന്നിടാ.”

ഗിരീന്ദ്രനേവം പറയുന്നതാഗ്ഗുഹാ-
മുഖോത്ഥം തട്ടിപ്പുതമായ് മുഴങ്ങവേ
ആ വാക്കതന്നേ പ്രതിശബ്ദരൂപമായ്
രണ്ടാമതും ചൊല്ലിയപോലെയായിതേ.

അനന്തരം വേണ്ടതുപോൽ പറഞ്ഞിടാൻ
പടുത്വമേറും മുനിയംഗിരസ്സിനെ
പ്രചോദനംചെയ്തു മുനീന്ദ്രനത്തരം
മുറ്റു ചൊന്നാനവനദ്രിയോടിദം:

"ഇത്യുച്ചിതങ്ങളാം കവിയുന്നതും നിന-
ക്കഗ്രഗണ്യ, യോജിച്ചതുതന്നെ നിർണ്ണയം;
മനസ്സിനും നിൻമുടികൾക്കുമെന്നപോ-
ലുയർച്ചയെന്നുള്ളതു സർവ്വസമ്മതം.

നീ വിഷ്ണുവിൻ സ്ഥാവരരൂപമെന്നതായ്
ചൊല്ലുന്നതോ വാസ്തവമാണു തീർച്ചയായ്:
നിൻകുക്ഷിയിൽച്ചേർന്ന ചരാചരങ്ങളാം
ഭൂതങ്ങളൊക്കെ സ്ഥിതിചെയ്വതില്ലയോ?

അനന്തനിന്നങ്ങനെ ഭൂമി താങ്ങിടും
മുന്നാളുതൊട്ടും മുഷിവാം ഫണങ്ങളാൽ,
പാതാളമൂലംവരെയെത്തി വേണ്ടപോൽ
ഭവാൻ തുണയ്ക്കാതെയിരിക്കുകിലോ?

അച്ഛിന്നമായ് നിർമ്മലമായ് തെളിഞ്ഞതായ്
കടൽത്തരംഗങ്ങളാം തടുത്തിടാത്തതായ്
നിന്നാറുകളും കീർത്തികളും ജഗത്തിനെ-
പ്പുണ്യത്തിനാൽ പാവനമാക്കിടുന്നിതേ.

എത്രസ്സുമേൽ പ്പൂജ്യത ഗംഗ ഭാഗിയി-
ലൊന്നാമതായ് വിഷ്ണുപദാപ്തികാരണം,
അത്രസ്സു കണ്ഠമേകളു, നിന്നയത്താം
ശിരസ്സിൽ വീഴുന്നതുകൊണ്ടുമാത്രമേ.

കീഴ്, മേൽ, വിലങ്ങെ,ന്നപ്പുതകം മഹാത്മാവി-
ന്നംശോദ്ധനാമെന്നു ലഭിപ്പതോർക്കിൽ
ത്രിവിക്രമത്വം വഴിമാത്രമായതോ
സ്വാഭാവികം തന്നെ ഭവാനു കേവലം.

യജ്ഞാംശമുണ്ണുന്നവർതന്നിടുന്നു കാ-
ലെട്ടത്തുമെച്ചപ്പെട്ടതാം നിൻനയം
സ്വമേവ പിൻ പൊക്കമിയന്ന പൊൻമയ-
ശൃംഗങ്ങളെ വ്യർത്ഥത ചെയ്തില്ലയോ?

നിൻ സ്വഭാവം മേനിയിലാകവെപ്പു നീ
കാഠിന്യമാവും ധ്രുവൻ മഹാമതേ;
ഈ നിൻവപുസ്സാം, സതതം വിശേഷിച്ചെ-
ഴുപ്പീടുവാൻ ശക്തിയൊടും കനിഞ്ഞതാം.

കേട്ടാലുമെന്നാലിവർ വന്നതെന്തിനെ-
ന്നോർത്താലതോ നിന്നുടെ കാര്യമാണെടോ;
ശ്രേയസ്സു ചൊല്ലിത്തരികെന്നകാരണം
ഞങ്ങൾക്കതിനായ തെല്ലു പങ്കിതിൽ.

ഐശ്വര്യമെട്ടിന്നണിമാദി ചേർന്നതായ്,
മാറാക്കമെ ബന്ധമിയന്നിടാത്തതായ്,
ആ മുഖ്യമാമീശത്വമേതൊരാളതാം
ബാലേന്ദുവോടൊത്തു ധരിച്ചിടുന്നതും;

അന്യൂന്യസാമർത്ഥ്യമെഴുന്ന ശക്തിയോ-
ട്ടുള്ളോരഷ്ടമൂർത്തികളാൽ ചരാചരം,
ദൃഷ്ടങ്ങളാൽ വീഥിയിൽ വാഹനത്തിനെ-
ക്കണക്കെയാരാണു നടത്തിടുന്നതും;

ക്ഷേത്രത്തിനുള്ളിൽ കുടികൊള്ളുമാരെയോ
ത്തേടിത്തിരഞ്ഞീടുവതിന്നു യോഗിമാർ;
ആർതൻ പദത്തെപ്പറയും മനീഷിമാ-
രാവൃത്തിമീതിക്കിടയറ്റതായ്പ്പരം;

കർമ്മത്തിനെല്ലാമൊരു സാക്ഷിയാകുവോ-
രാ നീലകണ്ഠൻ വരദൻ ജഗത്പ്രഭു
ഈ ഞങ്ങൾതൻ വാക്കുകൾകൊണ്ടു നിന്നോടി-
ന്നർത്ഥിച്ചിടുന്നു തവ പുത്രിയെ സ്വയം.

അർത്ഥത്തെ വാക്കോടുകണക്കെയിന്നിവൻ-
തന്നോടിണക്കീടുക പുത്രിയോടു നീ;
യോഗ്യൻ പതിക്കേകിയ കന്യയെക്കുറി-
ച്ചുണ്ടാകയില്ലച്ഛനു തെല്ലു സങ്കടം.

കാണപ്പെട്ടിടാത്ത ചരാചരങ്ങളും
ഭൂതങ്ങളെല്ലാമിവന്റെ സന്തതം
ജനിത്രിയെന്നാൽ കഥതെന്ത്യേയീശ്വരൻ
പിതാവുതാനീയുലകത്തിനൊക്കെയും.

അമർത്ത്യവർഗ്ഗങ്ങൾ പുരാന്തകന്റെ കാൽ
പണിഞ്ഞിടുപ്പിത്തലന്നതും ജവാൽ
കിരീടരത്നപ്രഭകൊണ്ടിവർക്കെഴും
കാലിന്നു ചേർക്കട്ടെ നിറപ്പകിട്ടുകൾ.

കൊടുപ്പവൻ നീ, മണവാട്ടി പാർവ്വതി,
ചോദിപ്പതീ ഞങ്ങൾ, വരൻ മഹേശ്വരൻ—
മഹോന്നതിക്കിയ്യൊരു വേഴ്ചയിൽക്കവി-
ഞ്ഞെന്താണു വേണ്ടുന്നു നിൻകുലത്തിനും?

ആരും സ്തുതിപ്പോൻ, സ്തുതിയാത്തവൻ സ്വയം
വന്ദിപ്പിടാത്തോനഖിലവന്ദ്യനാകുമേ—
ആമട്ടെഴും ലോകപിതാവിനും പിതാ-
വാകട്ടെ നീ പുത്രിവഴിക്കു ചാർച്ചയാൽ.”

ദേവർഷിതാനിങ്ങനെ ചൊല്ലിടുമ്പോ-
തച്ഛന്റെ പാർശ്വത്തിലെഴുന്ന പാർവ്വതി
താഴ്ത്തി നോക്കീട്ടുവനമ്രവക്ത്രയായ്
ലീലാംബുജത്തിന്നിതളെണ്ണി മേവിനാൾ.

സമ്പൂർണ്ണകാമൻ ഗിരിയെന്നിരിക്കിലും
മേനാമുഖത്തേക്കുമൊന്നു നോക്കിനാൻ:
പെൺമക്കൾതൻ സംഗതിയിങ്കൽ മിക്കതും
കുടുംബിമാരോ ദയിതാപ്രമാണരാം.

കാന്തന്റെയുള്ളിൽപ്പെടുമാഗ്രഹങ്ങളെ
മാനിച്ചു കൈക്കൊണ്ടിതു മേനയും തദാ:
പതിപ്രിയത്തിന്നെതിരായൊരിക്കലും
ചെയ്യുന്നതല്ലിങ്ങു പതിവ്രതാജനം.

ഈ സംഗതിക്കന്തരമൊത്തവണ്ണമാ-
മിതെന്നു ചിത്തത്തിൽ നിനച്ചു ഭൂധരൻ
മുനീന്ദ്രവാദിക്കഴിയെ ഗ്രഹിച്ചു നൽ-
സുമംഗളാലംകൃതയായ പുത്രിയെ

“കണ്ണത്തേ, വത്സേ, നീ പരമേശപത്നിയാ-
സൽഭിക്ഷയായർപ്പിതയാണു വത്സലേ;
അർത്ഥിച്ചിടുന്നു മുനിമാർ; ഗൃഹസ്ഥനാ-
മെനിക്കു സാഫല്യവുമിന്നണഞ്ഞിതേ.”

ഈവണ്ണമാപ്പുത്രിയോടോതിയിട്ടു ഭൂ-
ധരൻ പറഞ്ഞാൻ മുനിമാരൊടേവമാൽ:
“ത്രിലോചനൻതൻ മണവാട്ടി നിങ്ങളെ
നമസ്കരിക്കുന്നിതു സർവ്വരേയുമേ.”

ആശിച്ചുവസ്തുസ്ഥിതിയുമൊരമോതിടും
വാക്യത്തെ മാനിച്ചു മഹർഷിമാർ തദാ
ഫലം സമീപത്തിലടുത്തണഞ്ഞതാ-
യാശിസ്സു ചൊന്നാർ ജഗദംബികക്കവർ.

കാതിന്നണിഞ്ഞുള്ള സുവർണ്ണഭൂഷണം
ഇളക്കിടുമാറൊന്നു നമിച്ചു തന്വിയായ്
നാണിച്ചുനില്പായവളെയക്കരമാറിനാ-
ളങ്കസ്ഥലത്തിൽ സ്വയമന്നരുന്ധതി.

സുതാപ്രിയത്താലതിഖിന്നചിത്തയായ്
കണ്ണീരൊലിക്കും മുഖമാർന്നൊരമ്മയെ
മുമ്പാർക്കുമില്ലാത്ത വരന്റെ സൽഗുണം
വർണ്ണിച്ചുകൊണ്ടാശു വിശോകയാക്കിനാൾ.

വേളിക്കു നാൾ ശങ്കരബന്ധു തൽക്ഷണം
ചോദിക്കവേ വല്ക്കലധാരിമാരവർ
'മൂന്നാം ദിനം ചെന്നുള്ളശേഷ'മെന്നര-
ച്ചൊഴിഞ്ഞുകൊണ്ടാരവിടുന്നു സാമ്പ്രതം.

ശൈലേന്ദ്രനോടന്നഥ യാത്ര ചൊല്ലിയാ
മുനീന്ദ്രരെത്തീ പരമേശസന്നിധൌ
ഏല്പിച്ച കാര്യങ്ങൾ നടത്തിയെന്നര-
ച്ചനുജ്ഞവാങ്ങീട്ടവർ വാനിലേറിനാർ.

ന്നരച്ച ലോധ്രത്തൊലികൊണ്ടു മെയ്മെഴു-
ക്കകററി വൎണ്ണത്തിന മഞ്ഞളും ചാൎത്തിയും,
സ്നാനോചിതം വസ്ത്രമുടുത്ത ഗൌരിയെ
നയിച്ചു നീരാട്ടുതലിലേയ്ക്കു നാരിമാർ.

വെണ്മുത്തുമാല്യങ്ങളും വിതാനമൊന്നായ്
വൈഡൂൎയ്യരത്നത്തളമുള്ള പന്തലിൽ
സ്നാനം കഴിപ്പിച്ചിതു, വാദ്യമൊത്തു പൊൻ-
കുടങ്ങളിൽനിന്നു പകൎന്ന നീരിനാൽ.

കല്യാണനീരാട്ടൽ കഴിഞ്ഞു ശുഭമാ-
മുടപ്പു വെള്ളപ്പുതുചേല ചാൎത്തിയവളും,
വൎഷം കഴിഞ്ഞപ്പൊഴുതാറ്റുദൎഭകളും
പൂത്തുള്ളൊരുൎവ്വീസമം വിളങ്ങിനാൾ.

ചേലാം മണിത്തൂണുകളും നാലു ചേൎന്നതായ്,
ശ്രേഷ്ഠാസനം വെച്ചു വിതാനമാൎന്നതായ്,
ശോഭിച്ചതാം കൌതുകവേദിയിങ്കലേ-
ക്കാനയിച്ചാരവളെപ്പുരന്ധ്രിമാർ.

മുഖം കിഴക്കോട്ടു തിരിച്ചിരുത്തിയ-
ത്തന്വംഗിയെ, മുൻപിലിരുന്ന നാരിമാർ;
തൽകാന്തി കണ്ടിട്ടണിയേണ്ടതൊക്കെ വെ-
ച്ചിരിക്കിലും, തെല്ലു മടിച്ചു മേവിനാർ.

# ജ്ഞാനപ്പക്ഷികൾ

൧

"എൻപതിമ്മൂന്നുവയസ്സിൽ—
കൌശേയം നെയ്യുവാൻ പഠിച്ചേൻ ഞാൻ;
പിമ്പിലെയാണ്ടതിൽ മെ
വശമായീ വസ്ത്രമൊക്കെ നിർമ്മിപ്പാൻ;

൨

സംഗീതമഭ്യസിച്ചേൻ
പതിനഞ്ചാമത്തതാം വയസ്സിലിവൾ;
ഇതിഹാസപുരാണാദികൾ
പതിനാറാകുംപൊഴെഴ്ത്തു ശീലിച്ചു.

൩

എൻപതിനേഴ്‌വയസ്സിൽ
പ്രാണേശ്വര, പരിണയിച്ചു നീയെന്നെ;
പിന്നീടെനിക്കിതുവരെ-
യെല്ലാംകൊണ്ടും വിഷണ്ണമായി മനം.

൪

അരങ്ങു പട്ടണത്തിൽ-
ച്ചെറിയ ഗ്രാമസ്ഥന്റെ ജോലിയാവുകയാൽ,
അതിനടെ വെമ്പലിലീയെൻ-
കഥ വല്ലതുമാര്യപുത്രനറിയുന്നോ?

൫

ഭീകരമെൻശയനാഗാരം:
മിക്കപ്പോഴും കിടപ്പു ഞാൻ തനിയെ;
വല്ലപ്പോഴുമേ കാണ്മാൻ
സംഗതിയാവൂ നമുക്കു രണ്ടാൾക്കും.

൬

കോഴിക്കുഞ്ഞുകളൊടൊപ്പം
പോകും ഞാൻ പട്ടണത്തു നടക്കാനായ്;
എല്ലാടിടത്തും ജോലികൾ
ചെയ്യിലുമില്ലാട്ടു വിശ്രമം നിശയിൽ.

൭

അഞ്ചാറ ദിവസ്സത്തിങ്കൽ,
മടിപ്പൊഴിയാതെ ഞങ്ങൾ നാൾക്കുള്ളിൽ;
എങ്കിലുമമ്മായിട്ടി-
ങ്ങനെപ്പഴിചൊല്ലുവാനോ സുഖമേറാം!

൮

വല്ലതും ഗൃഹജോലികൾ മെ
ചെയ്യാനാകായ്കയതുവാലല്ല,
നിൻമാത്ര്യയായി വീട്ടിൽ-
പ്പാർക്കാൻ വൈഷമ്യമേറെയുള്ളവായി.

൯

എന്നോടു ചൊല്ലും ജോലികൾ
ചെയ്യാൻ കെല്പില്ലെനിയ്ക്കു, പറയാം ഞാൻ:
വെറുതെ പാർക്കാനായി-
പ്പാർക്കുന്നതുകൊണ്ടു കാര്യമെന്തിഹ മേ?

൧൦

അതുകൊണ്ടമ്മയൊടുടനേ
ചെന്നു, ഭവാനിന്നനുജ്ഞ താഴ്മയൊടേ;
പാട്ടുള്ളപ്പാർസ്ഥലമിയം
കൊണ്ടാക്കുക വീട്ടിലെന്നെ വഴിപോലെ.”

൧൧

ഈ വാക്കവളുടെ കണ്ണൻ
സശ്രദ്ധം കേട്ടു മിണ്ടാതുടനെ
തന്മാതാവിന്നരികെ
ചെന്നോതി കൂപ്പുകയ്യോടും ശാന്തൻ:

൧൨

"അമ്മേ, പിറന്ന പൊഴുതിൻ
ഗ്രഹനില ചൊല്ലീ ദരിദ്രമാവം മേ;
എന്നാലുമെന്റെ ഭാഗ്യം-
കൊണ്ടിവളൈശ്വര്യയായ് ലഭിച്ചു മമ.

൧൩

ഞങ്ങടെ കുടിയിന്നു പിന്നീടു*
തലയണ പായും കിടക്കയാണൊന്നായ്;
മാറാ പ്രണയം ഞങ്ങൾ-
ക്കറുതിവരെയ്ക്കെന്ന ശപഥവും ചെയ്തു.

൧൪

ഇപ്പോൾ മൂന്നാലാണ്ടുകൾ
നിന്നടി സേവിച്ചു ഞങ്ങളിരുപേരും;
അവളൊരു തെറ്റും ചെയ്തീ-
ല്ലമ്മേ;-ന്താണു പിന്നെയിക്കോപം?"

---

* പിന്നീടിവയെല്ലാം ഞങ്ങളിലൊന്നു"

൨൩

നിന്നിഷ്ടപ്പടി ചെയ്യാ-
നിടയുണ്ടാമെന്നാ നീ നിനയ്ക്കുന്നോ;
എൻജീവനുള്ള കാലം
അതിനാവില്ലെന്നറിച്ചുതാൻ മകനേ!"

൨൪

ഉത്തരമൊന്നും ചൊല്ലീ-
ല്ലയനും ഭാവങ്ങൾ കാട്ടിയില്ലൊന്നും;
വീണ്ടും സ്വമാതൃപാദം
കുപ്പിയ്യാത്തനികെ ഗമിച്ചിതവൻ.

൨൫

എന്തോ പ്രിയയൊടപ്പാൻ
ഇനിയോടെ പുനരാകിയവനോ;-നാൽ
നാക്ക പിടിച്ചാതൊന്നും
താഴ്ത്തിയപോലൊന്നുമായതില്ലാതാൻ.

൨൬

പിന്നിടിടറില്ലാതാൻ:
"നിന്നാജ്ഞയ്ക്കന്തരമോ, ഞാനല്ല:
നിർബ്ബന്ധിപ്പിതു മാതാ
വിവരം, സൈപരം തന്നതില്ലല്ലോ!

൮൭

നിൻപിതൃഭവനത്തിൽപ്പോയ്-
ക്കാണേ, പാർത്താലൊട്ടു ദിവസം നീ;
താമസമുണ്ടാമിവനും
നഗരത്തിൽജ്ജോലിമൂലമല്പം നാൾ.

൮൮

അശ്രു തിർന്നാലപ്പോഴതു-
തിരിയേ ഭവനത്തിലെത്തും മോദം ഞാൻ;
അചിരേണ കൊണ്ടുപോരാ-
മശ്വശുരന്റെ ഗൃഹത്തിൽനിന്നു ഞാൻ നിന്നെ.

൮൯

നിന്നുള്ളിലുള്ള ശങ്ക-
യ്ക്കുപശാന്തി വരട്ടെയെന്റെയീ മൊഴിയാൽ;
ചിന്തിയ്ക്കു സാവധാനം:
നിരസിച്ചീടായ്കിതിന്മൂലം നീ."

൯൦

പെൺകൊടി ചൊല്ലീ, പ്രിയനോടു:
"പാഴ്മൊഴിയെന്തിന്നു ചൊല്ലീടുന്നു ഭവാൻ?
മധുരവചസ്സാൽ വാസ്തവ-
മാകെ മറയ്ക്കാൻ പരിശ്രമിക്കുന്നോ?

൰൧

എൻവീടു വിട്ടു മുന്നം,
നന്മധുകാലത്തൊരിക്കൽ, ഞാൻ നാഥ,
നിന്നുടെ സമ്പത്തായൊന്നാമ
പൈതൃകഗേഹത്തിലിങ്ങു വന്നെത്തി.

൰൨

ചെയ്യും പണികളിലെല്ലാം
ശുശ്രൂതന്നാളത്തമാത്രമിവൾ നോക്കി;
രാവും പകലും മടിയാ-
തീ വീട്ടിൽജ്ജോലിചെയ്തു തനിയേ ഞാൻ.

൰൩

ക്രിയയാൽ വാക്കാലും പിഴ-
യേതും ജനനിക്കു ചെയ്തതില്ലല്ലോ;
ശുശ്രൂഷിപ്പിതു ഭക്തിയൊ-
ടെന്നാളിലുമെന്നെ തുഷ്ടിപ്പു കനിവെന്നും.

൰൪

പിന്നീടു കൊണ്ടുപോകാ-
മെന്നെല്ലാം ചൊൽവതോ നിരർത്ഥംതാൻ;
പോകാൻ തള്ളിവിടും ഞാൻ
പോകാം; പിന്നത്തെതൊക്കെ വിധിപോലെ!

൩൫

ഞാനെന്റെ വീട്ടിൽനിന്നിഹ
വന്നപ്പോൾ കൊണ്ടുപോന്നതിവയെല്ലാം;
പിൻപേ വരവൊരു ധന്യ-
സ്മൃതികൊണ്ടെന്താണിതെല്ലാമുപയോഗം?

൩൬

ഉജ്ജ്വലമോഹനമാമീ-
ത്തുന്നൽപ്പണിചെയ്ത ചാരുനീരാളം,
പൊന്നാംബരനിർമ്മിതമീ-
ത്തല്പവിതാനം സുഗന്ധസംപൂർണ്ണം;

൩൭

പെട്ടികളൊട്ടല്ലുരുപതി-
ലേറും പൂട്ടിട്ട പിത്തളക്കൊണ്ടായ്;
എല്ലാററിലുമേറെ മിക-
ച്ചതെന്തെന്തൊക്കെയാണതിനുള്ളിൽ!

൩൮

ഞാൻ ത്യാജ്യയെങ്കിലിയെൻ-
സാമാനവുമിന്നു സന്ത്യജിക്കണോ?
വരുമ്പോൾക്കായിട്ടവ നീ-
യെന്തിനു സൂക്ഷിപ്പൂ, ഭംഗിയാവില്ല.

---

* മണവാളനെ ഓർമ്മിച്ചു" എന്നു സൂചന.

൧൯

എങ്കിലുമിവ ഞാനിവിടെ-
ത്തന്നെ വെച്ചേച്ചു പോകയാണിപ്പോൾ:
സമ്മാനമായ്ച്ചിലപ്പോൾ
നല്കുന്നതാകാം വേറെ വല്ലോർക്കും.

൨൦

വല്ലതു, മെന്നാലിനി നാം
രണ്ടാളും കണ്ടിടാനുമിടയാകു,
വല്ലപ്പോഴും വാർത്തക-
ളറിയിക്കണം, സ്മരിക്കയും വേണം!''

* * * * *

൨൧

ഒരു കോഴി കൂകി, നേരം
പുലരാറായ്; തമ്പി വേഗമെഴുന്നേറ്റു;
ഉന്നൽപ്പണികളിന്നലും
പൂമ്പട്ടുടയാട ചാർത്തി പരിചോടേ;

൨൨

അത്യാവശ്യകമാകിയ
സാധനങ്ങളൊക്കെയെടുത്തു കരതാരിൽ;
കാലിൽപ്പുതുചെരിപ്പുകൾ;
തലയിൽ തിരുകി തിളങ്ങിടും ചീപ്പും.

൪൩

അവളുടെ നടുകൊടി നേർമ്മയിൽ
വെണ്പട്ടിനോരത്തൊരൊടിവുമായ് വിലസി;
ചന്ദ്രകലപോലുള്ളൊരാ
കാതില കളിയാടി കർണ്ണയുഗളത്തിൽ.

൪൪

വെള്ളുള്ളിനാമ്പുപോലെ
കൈവിരൽ മുളവായി നീണ്ടു ശോഭിച്ചു;
അവളുടെ വായ്മലർപ്പല്ലുകൾ
വിദ്രുമമുക്താഫലങ്ങൾ ചേർന്നോണം.

൪൫

മന്ദം മന്ദം കാലടി
വെച്ചു നടന്നു വരാംഗി വടിവോടേ;
മന്നിൽസ്സുന്ദരിമാർക്കുള്ളി-
ലൊന്നാംകിടയായ് വിളങ്ങിയവളന്നാൾ.

൪൬

നേരെ ശ്വശ്രു വസിക്കും
മണിയറയിൽച്ചെന്നന്നിവൾ കൈകൂപ്പി;
ഉദ്വാശിയേറുമമ്മ-
യുള്ളിൽക്കോപം കാണാതില്ലൊട്ടും.

൪൭

വധുവുമേ ചൊല്ലാൾ: "ഞാനൊരു
കുഗ്രാമത്തിൽജ്ജനിച്ച കന്യയത്രേ;
അറിവും പഠിപ്പുമില്ലാ-
ത്തപമാനം ചേർത്തു ഭർത്തൃഗേഹത്തിൽ.

൪൮

ഇവിടന്നൊന്നിച്ചു തന്നു
പണവും വസനങ്ങളും യഥാകാമം;
എന്നാലിവളാളായീ-
ല്ലമ്മയ്ക്കൊരു തൃപ്തി ജോലിയാലേകാൻ.

൪൯

അച്ഛൻവീട്ടിൽ, തിരിയെ
പോകണമെന്നിന്നതാനധന്യയിവൾ;
അമ്മയ്ക്കാരൊരു തുണയീ-
ഗ്ഗൃഹജോലിക്കെന്നതേ വിചാരം മേ!"

൫൦

ഉടൻ വരന്റെ വചനത്താൽ
നാത്തൂനോടന്നു യാത്രചൊന്നളവിൽ:
മുത്തുകൾപോലെ പൊഴിഞ്ഞു
തൽക്കൺകളിൽനിന്നു ബാഷ്പബിന്ദുകൾ.

൰൧

"നവവധുവായ് ഞാൻ മുന്നം
വന്നപ്പോൾ നിൻനാടപ്പുറപ്പെട്ടില്ല;
ഏറെയൊത്തല്ലിയമ്മയും
നാളിതിലെ, നീ മുതിർന്നിതെന്നോളം.

൰൨

ശുശ്രൂഷിക്കുക കന്യേ
മാതാവെസ്സേവചെയ്ക വഴിപോലെ;
നാമൊന്നിച്ചു കളിച്ചതു
ജീവിപ്പോളം മറക്കയില്ലല്ലോ!"

൰൩

പടിവാതിൽ വിട്ടിറങ്ങി,
വണ്ടിയ്ക്കകമേറി യാത്രയായ് തന്വി;
തോരാതെ വാർന്നു കണ്ണീ-
രവൾ പുനരരിയാടിയില്ല യാതൊന്നും.

൰൪

അവളുടെ മുമ്പിൽക്കതിര-
പ്പുരമേറിസ്സുഖിച്ചു മണവാളൻ;
ആ വണ്ടിതൻ പ്രണാദം
മുരണമിതൊടൊത്തുചേർന്നു കേൾക്കായി.

൫൫

പെരുവഴിക്കിൽപ്പെട്ടു-
ഉരുശോപരീതനിറങ്ങിനാൻ കണവൻ;
കാന്താപാർശ്വമണഞ്ഞതി-
ട്ടുരചെയ്യാൻ ചെവിയിൽ നമ്രമുഖനായി:

൫൬

“ചെയ്യാം ശപഥം ബാലേ:
മരണാവധി നിന്നെ ഞാൻ ത്യജിയ്ക്കില്ല;
വാഴ്ക വീട്ടിൽപ്പിലനായ്;
നഗരത്തിൽജ്ജോലിയുണ്ടെനിയ്ക്കധുനാ.

൫൭

അധികം താമസമുണ്ടാ-
വില്ല, ഞാൻ തിരികെയിങ്ങു വന്നിടാൻ;
ദൈവത്തെയോർത്തു സങ്കടം
ചെയ്യൊല്ലേ: ഞാൻ ത്യജിപ്പീടാ നിന്നെ!”

൫൮

ജായാ വിറച്ചുവച്ചോതി:
“വല്ലഭ, നിൻപ്രേമമുള്ളിലറിയുന്നേൻ;
അതിലില്ലെനിയ്ക്കു ശങ്ക-
യ്ക്കവകാശം, വിശ്വസിപ്പിതിലും നിന്നിൽ.

൯൯

പറയുംപടി,യിപ്പൊഴുതും
ഞാനാണവിടെക്കു മാൎഗ്ഗമെന്നാകിൽ,
വലുതാം താമസമുണ്ടാ-
കയരുതു, വന്നെന്നെ വീണ്ടെടുത്തീടാൻ!

൱

സുസ്ഥിരമാമൊരു പാറ-
ക്കൽപോലാകട്ടെ, നിന്റെ സച്ചരിതം;
ആറ്റിൻകരയിൽ വളൎന്നോര
വേഴപ്പുടിപോലെ നിന്നുകൊള്ളാം ഞാൻ.

൱൧

വളുകിലുമൊടിയില്ലല്ലോ
വേഴപ്പുടി,യാറുവക്കിൽ നില്ക്കുമ്പോൾ;
സ്ഥാനത്തുനിന്നു മാറാ-
നാകാ വലുതായ പാറയെ ക്ഷിപ്രം.

൱൨

സോദരനാണേകൻ മേ
കോപിഷ്ഠൻ ധൈൎയ്യശാലിയവിവേകി;
നിൎബ്ബന്ധിച്ചീടുമവൻ;
വെവ്വേറു ചിന്തമിന്നാതൊക്കുമ്പോൾ.”

൯൭

സംഗീതമഭ്യസിച്ചു;
പതിനഞ്ചുവയസ്സു ചെന്നതോടെ നീ;
ഇതിഹാസപുരാണാദികൾ
പതിനാറാകുമ്പോഴേയ്ക്കു ശീലിച്ചു.

൯൮

നിൻപതിനേഴുവയസ്സിൽ—
ത്തങ്കൊത്ത തരുണന്നു നല്കി ഞാൻ നിന്നെ;
എല്ലാം ശുഭമായെന്നാ—
ണിന്നവരെ നിനച്ചിരുന്നതും മകളേ.

൯൯

എന്തപരാധം ചെയ്തു?
നിൻചേരിൽക്കാരെന്തു പറയുന്നു,
ഇങ്ങു വിളിക്കാതിങ്ങനെ
നിന്നുടെ വീട്ടിൽത്തിരിച്ചു വന്നീടാൻ?"

൱

നാണവുമല്ലലുമുൾക്കൊ—
ണ്ടവൾ ചൊന്നാൾ: "ഞാൻ പിഴച്ചതില്ലമ്മേ."
അനുകമ്പ വന്നുപൊങ്ങി,
മാതാവിൻ സ്നേഹപൂർണ്ണഹൃദയത്തിൽ.

• • • •

൰൫

ദിവസം പത്തു കഴിഞ്ഞു
വധൂവരന്മാർ ഭവനത്തിൽ വന്നതിൻശേഷം;
ഒരുനാൾ ചെന്നാനവിടെ-
ത്താസിൽദാർ ചൊന്നയച്ച ദൂതനൊരാൾ.

൰൬

ചൊന്നാൻ: "ഏതാനുമാസ-
ങ്ങളല്ലോ, നല്ലാതുന്നീ മൂന്നാമൻ:
കണ്ടാലുലകിലയാളോടു
തുല്യം സൌന്ദര്യമുള്ളോരാണില്ല.

൰൭

പതിനെട്ടായി വയസ്സി-
ന്നവനുടെ സാമർത്ഥ്യമെന്തു പറയേണ്ടു
വാക്കിനുമതിചാതുര്യ്യം;
സുഭഗൻ, ഗുണശീലനാഢ്യനാം തരുണൻ."

൰൮

ഇതു കേട്ടു ചൊന്നാൾ
മാതാവൌത്സുക്യമാർന്ന മകളോടായ്:
"കണ്ണേ, നീയിയ്യാളുടെ
വചനം തള്ളൊല്ലാ, ഭാഗ്യമാണിതു തേ."

൯

മൂന്നോ വേളികഴിഞ്ഞവൾ,
ഭർത്തൃഗൃഹം വിട്ടുപോന്നവളിന്നീ:
ഗ്ഗാക്കിന്ന കൊള്ളാത്തവളോ,
താസീൽദാർതൻ മകനു പാറുന്നു?

൧൦

നല്ലൊരു തറവാട്ടിൽപ്പാര്-
ത്തെടുക, യോജിച്ച കന്യയെത്താകൾ:
ഇപ്പൊഴതിവളുടെ വേളി-
ക്കുനമതി നല്ലൊന്നെനിക്കു കഴിവില്ല.”

൧൧

പിന്നീടധികം ദിവസം
ചെല്ലുംമുൻപെത്തി ദൂതനായൊരുവൻ,
ഡിവിഷൻപേഷ്കാരുടെ നൽ-
പ്രതിനിധിയായിട്ടു പെണ്ണിനെക്കാണ്മാൻ.

൧൨

“പല തരക്കാരായ്സ്സുക്കാർ-
ജോലി വഹിച്ചുള്ളൊരിക്കുടുംബത്തിൽ
പ്രായം തികഞ്ഞിരിപ്പു-
ണ്ടൊരു പെൺകുഞ്ഞെന്നു കേൾപ്പുണ്ടല്ലോ.

൰൧

നിന്നുടെ ജീവിതകാലം
മെന്നയിലിനിമേൽക്കഴിച്ചിടാമെന്നായ്;
ഇന്നു നീ നിരാകരിപ്പാ-
ലെങ്ങാണിനിമേൽ വസിപ്പുവതെന്നോതിടണീ?"

൰൨

തൻകൈയുയർത്തി മന്ദം
വിനയമൊടെ ചൊല്ലീനാൾ കുമാരി തദാ:
"ന്യായ്യം, ജ്യേഷ്ഠനരുളുന്നു;
ലൌകികമൊത്തുള്ളതാണു, പിഴയില്ല.

൰൩

എൻവീടു വിട്ടു, വേറെ
വഴി, ഞാനന്യാവലംബയായ്പ്പോയി;
യാത്രാമധ്യത്തിലിതാ,
തിരിയെ ജ്യേഷ്ഠന്റെ വീട്ടിൽ വന്നെത്തി.

൰൪

ഇനിയെന്നിഷ്ടംപോലെ-
ല്ലി, വിടുന്നങ്ങുന്നതാണു കർത്തവ്യം;
അതിനാൽച്ചെയ്യാം, ജ്യേഷ്ഠൻ
പറയുന്നതുപോലെതന്നെയനിയത്തി.

൪൮

എൻകാന്തനോടു ബന്ധം
വിടുകില്ലെന്നതു ചെയ്തു ഞാൻ ശപഥം;
ഇജ്ജീവിതത്തിലിനി മേ
കാണാനൊക്കില്ലയെന്നുറപ്പിയ്ക്കാം.

൪൯

ഇഷ്ടംപോലെ ഭവാനി-
ഷ്ടജനത്തിനു സമ്മതം നൽകൂ:
പാണിഗ്രഹണം താമസി-
യാതിഹ ശരിയായ് നടന്നുകൊള്ളട്ടെ."

൫൦

ഉത്താളകുതുകമോടും
പൂണ്ടെഴുന്നേറ്റു ഗൌരവത്തോടേ
ഉപചാരവാക്യമോരോ-
ന്നുരചെയ്തു പുറത്തിറങ്ങി നടകൊണ്ടാർ.

൫൧

അവർ പോപ്പാതരെ വീട്ടിൽ-
ച്ചെന്നെജമാനന്റെ കാൽ പണിഞ്ഞോതി:
"ഉത്തരവിൻപടിയെല്ലാം
തമ്പുരാന്മാർ നടത്തി വഴിപോലെ."

൧൯൯

ഈ വാക്യം കേട്ട പ്രോഷ്ഠാ–
ക്ഷ്ഠവായി മോദമൊരാളുംകൊമ്പിൽ;
ശ്ശുഭദിനമറിവാനുടനേ
നോക്കിക്കൊണ്ടാൻ മൂസ്സു പഞ്ചാംഗം.

൨൦൦

ഉണ്ടു മുഹൂർത്തം നല്ലതു
മാശിയിലേഴാമിടം തെളിഞ്ഞതായി;
തീയതി മുപ്പതിനല്ലോ;
കഷ്ടിച്ചതിനിനി മൂന്നനാൾമാത്രം!

൨൦൧

ആകട്ടെ, നിങ്ങൾ പോയി–
ച്ചെല്ലുവിൻ, വേഗത്തിൽ വേണ്ടതെല്ലാമേ;
കാര്യപ്പിടിപ്പു ചേർന്നോർ
വേലക്കാരെങ്കിലെന്തസാധ്യമിഹ?"

൨൦൨

അങ്ങിനെയോട്ടിനടന്നും
മേനി വിയർത്തും തളർന്നമിളവെന്യേ
കല്യാണത്തിനൊരുക്കി
വേണ്ടും വിഭവങ്ങളങ്ങു ഭൃത്യന്മാർ.

൧൦൩

തോരണപംക്തികൾ നാട്ടീ;
കെട്ടിവിതാനിച്ചു പന്തലും ഗേഹവും;
പട്ടുകൊടിക്കൂറകളും
കാററിൽപ്പാറീ; തെളിഞ്ഞിതിടമെല്ലാം.

൧൦൪

സ്വർണ്ണം പൂശിയ വണ്ടിയോ-
ടഴകിലിണക്കീ വെളുത്ത വാജികളെ;
അവയുടെ തലയിൽച്ചെമ്മേ
ചാർത്തീ, മണി കെട്ടി മഞ്ജുവാം മാല്യം.

൧൦൫

വധുവിനെ സമ്മാനിപ്പാൻ
ദീനാരം പാർത്തെടുത്തു ബഹുലക്ഷം;
വിലയേറിടും പട്ടാം-
ബരമോ, മുന്താണിലരം ചേർത്തും.

൧൦൬

സ്നേഹിതരത്യാളുക-
ളാഡംബരഭരിതരായി വന്നെത്തി,
പരിണയനോത്സവമമ്പിൽ-
കൊണ്ടാടാനായ് വധൂനികേതത്തിൽ.

• • • • •

൧൨

അമ്മ പറഞ്ഞിതു: "മകളേ,
വന്നിട്ടുണ്ടിന്നെഴുത്തിവിടത്തിൽ
നാളെ വരും, നിന്നെ മുഹൂ-
ർത്തമദ്ധ്യേ കൊണ്ടുപോകുവാൻ കണവൻ.

൧൩

എന്താണിതു, കമലേ, നീ
തെല്ലാഹ്ലാദമാകാതിരിപ്പു വൈമുഖ്യമോ?
കല്യാണത്തിനു ഭംഗം
വരമാരൊട്ടുവാക്കിലെ വച്ചിട്ടൊരു കല്യാണം."

൧൪

ഉത്തരമേതും ചൊല്ലീ-
ലൊന്നും മിണ്ടിയതുമില്ല പെൺതയ്യാൾ;
കയ്യുറുമാലാൽ വദനം
പൊത്തിപ്പതിയെക്കരഞ്ഞു, തല താഴ്ത്തി.

൧൫

കുംഭത്തിൽനിന്നു വെള്ളം-
പോലവൾ കണ്ണീർ പൊഴിച്ചു മറിയാതെ;
താനങ്ങിരുന്ന പീഠം
തനിയേ മാറീ ജനാലക്കരികിൽ.

൧൧൨

മയിതാഗ്രഹത്തിലെത്താ-
നൊരുനാഴികകൂടിയുള്ള വഴിതന്നിൽ
അതൃപ്തമായ്പ്പിന്നപ്പാൻ,
വിലപിക്കുംപോലവന്റെ വെൺതുരഗം.

൧൧൩

കതിരറ്റുപ്പൂമറിഞ്ഞ-
ഞ്ഞലവധു കാലിൽപ്പെരിപ്പുമിട്ടടരോ
പെരുവഴിയിലെഴുന്നിറങ്ങി,
ചെന്നവനെക്കാണ്മതിന്നു നിസ്സുകം.

൧൧൪

ഇഷ്ടജനമാണിതെന്നായ്
സ്പഷ്ടമറിഞ്ഞപ്പൊഴാ വധൂമണർ
അകലത്തുനിന്നുതന്നെ
വ്യസനത്തോടൊന്നുനോക്കിനാർ തമ്മിൽ.

൧൧൫

കൈകൂപ്പിയത്തിക്ഷതിര-
ജ്ഞീനിനൽത്തപ്പുകൊണ്ടു താപംഗി
ഹൃദയം പൊട്ടുംവിധമായ്
വാവിട്ടു കരഞ്ഞു ചൊല്ലിനാളേവം:

൧൮൯

"എന്നെ വെടിഞ്ഞാത്തമോദം,
നീ പോയൊരാശ്ശേഷം—എന്തു ഞാൻ ചൊല്ലു—
ദുർവ്വിധികൊണ്ടു വരാതെ,
ഭവ്യ നിന്നുള്ളത്തിലെന്നുമേവർക്കും!

൧൯൦

ഞാനാശിച്ചതുപോലെ—
ല്ലിത്തുണരാവുന്നതഥവാ, ശരിതന്നെ;
എന്നാലതൂന്നതിനിടെ
സംഗതി മുഴുവൻ ധരിച്ചിരിക്കില്ല.

൧൯൧

ഇവിടെയെനിക്കുണ്ടു,ള്ളതു—
മമ്മയുമച്ഛനുമുടപ്പിറന്നോരും;
അവരുടെ നിർബ്ബന്ധത്താ—
ലാണീ,വിധമൊക്കെ വന്നതിന്നാളിൽ:

൧൯൨

അവരാണെന്നെയൊരന്യനു
നല്കാൻ വട്ടങ്ങൾ കൂട്ടിയതിവണ്ണം:
എങ്ങനെയാശ പുലർത്താ—
മിവിടന്നെന്നതിനെന്തുവഴിയെന്നായ്?"

൧൱൭

സ്വയമീയുലകത്തെയു,മതി-
പ്പുള്ള സമസ്തത്തെയും വെടിഞ്ഞതാം,
മാറാൻ കഴിവില്ലാത്തൊരു
കർമ്മം ചെയ്യുന്നതെത്ര ദുഃഖകരം!

* * *

൧൱൮

തിരിയെ പോന്ന ഗൃഹസ്ഥൻ
സ്വഗൃഹത്തിൽസ്സന്ധ്യയാകുമളവെത്തി,
ഓരോ ജനനി വസിക്ക-
ന്നിടമുറ്റപ്പൂക്കടിവണങ്ങിയുരചെയ്താൻ:

൧൱൯

"ഇന്നു തണുപ്പുണ്ടമ്മേ;
ചീറ്റിയടിപ്പൂ മരങ്ങളിൽക്കാറ്റും;
മഞ്ഞിൻകണം പൊഴികയാൽ
മലരെല്ലാം ചുരുണ്ടുപോയി, പൂങ്കാവിൽ.

൧൱൰

അമ്മേ, പോവുകയായി
നിന്മകനൊരു കൂരിരുട്ടിലെഴുന്നുരാത്;
അമ്മേയൊരാളുമരിക-
ത്തില്ലല്ലോ എന്നതാണെനിക്കൊരഴൽ.

൧൩൯

വലുതാം കാര്യങ്ങളിൽ നീ
കാണിയ്ക്കുന്നീല പെരുമ ലവലേശമെ-
ന്നുടെയാലോചനയിത്ര
സദ്ഗുണം കേൾക്ക, മെന്നരുളാം ഭദ്രേ:

൧൪൦

അയൽപകത്തു കിഴക്കേ-
വീട്ടിലിരിപ്പുണ്ടു നല്ലൊരു കുമാരി;
അഴകിൽ മന്നിലവളൊടു
കിടനില്ക്കുമൊരുത്തിയില്ല, നഗരമിതിൽ.

൧൪൧

നിന്നമ്മ പോയ് വരിക്കു-
മക്കന്യയെ നിന്റെ ഭാര്യയാക്കിടുവാൻ;
താമസമില്ലവളെയതി-
ന്നായനാൾക്കകമിങ്ങു കൊണ്ടുപോരാം ഞാൻ.”

൧൪൨

വീണ്ടും വീണ്ടും തൊഴുത-
സ്സ്വാധ്യുള്ളമന്യൻ തിരിച്ചുപോന്നുടനേ
വിജനം ശയനഗൃഹം പു-
ക്കൊട്ടിട നെടുവീർപ്പുമായ് നിലകൊണ്ടാൻ.

൧൪൭

ഇനിയിതു വേണ്ടതെന്തെ-
ന്നറിയാതെ തെല്ലു നിന്നതിൻശേഷം,
കരളിനെ വേവിയ്ക്കുമഴൽ-
ച്ചൂട പൊറാഞ്ഞത്തറയിൽനിന്നിറങ്ങിയവൻ.

൧൪൮

അന്നാളിൽത്താൻ പല പല
ഉല്ലാസം കാണ്കയാൽക്കമാദിയവൾ
നിളതം പോയാൾ, വിട്ടി-
യാരികത്തുള്ളൊരു പുൽത്തകിടിതന്നിൽ.

൧൪൯

ദിനം, സന്ധ്യ മയങ്ങീ;
ഇരുളാംവസനം ധരിച്ചു, ധരണിയുടൻ;
ഒരു നിശ്ശബ്ദതയോടെ
രണ്ടാം യാമത്തിലെത്തി, യാമിനിയും.

൧൫൦

“ഇന്നു ഗമിച്ച ദിനത്തോ-
ടൊന്നിച്ചെൻജീവനും ഗമിക്കട്ടേ;
എന്നാത്മാവിപ്പ്രാൾപ്പോയ്-
മറയും, തടിമാത്രമിതു ശേഷിക്കും!”

## സ്വയംവരപ്പന്തൽ *

1

ആലോലകാന്തിതതികൊണ്ടു ശില്പ-
വിതാനസൗഭാഗ്യമിയന്ന മേന്മേൽ
സാമസ്ഥലക്ഷ്മികളിടപോലെ
സ്വയംവരപ്പന്തൽ പരിഷ്കരിച്ചു.

2

നീലച്ച പട്ടാൽ പരിചോടു തീർത്ത
മേല്ക്കട്ടിയിൽച്ചേർത്ത മസക്കടങ്ങളും
വാനിങ്കൽ മിന്നും നവതാരകങ്ങളും-
കെഴുന്നൊരാകാന്തി വഹിച്ചിരുന്നു.

---

* പക്ഷിപരിണയത്തിൽനിന്ന്

3

വെള്ളിത്തൂണുകൾ ചിത്രശില്പമിയലും
നല്ലൂപ്പൊൻവട്ടക-
ളുള്ളിൽ പൃംപൊന്നിറമെഴും സ്ഫടികകം-
ളൊപ്പം കണ്ണാക്കന്നിയെ
വെള്ളക്കാരുടെ മട്ടു മേശമൃത്തമാം
സാമാനമെന്നാക്കയോ-
ന്നുള്ളപ്രൗഢതയുന്നിയമഹോ-
ചാതുര്യം ശോഭിപ്പതു.

4

ഉത്തുംഗമാം പൂവരിലന്നതിമംഗിയുള്ള
ചിത്രങ്ങൾ, നല്ലവെതാനികൾ താഴെയെല്ലാം
ചിത്രാസനങ്ങളിവയാലപ്പിടം വിളങ്ങി
വൃത്രാരിതൻ നവമാം ഭവനംകണക്കെ.

5

മുഖ്യത്തമാകുമ്പൊഴുതന്ന സർവ്വതം
വള്ളത്തിനൽക്കണ്ണു കലൻ നോക്കവേ
മിഴിക്ക പീയൂഷമഴപ്പു ഇലൃമാ-
മൊരുള്ളുതാരാധരിയക്കിലക്ഷ്മമായ്.

6

നവനൃത്യമനോഹരതമമേലും
കനകാഭമോജ്ജ്വലധാമമനസ്സരസ്സിൽ
അനിമേഷക്ഷണം നടനമ്പോലും
തനതായവ കൊടുത്തിതൊട്ടനേകം.

7

കാവ്യത്തിനുള്ള രസ്യമല്ലമണിക്കു ചേർന്ന
ശോഭാപ്രവാളമലരിൽ നവമായ ഗന്ധം
സോമന്റെ പൂവെളിനിലാവിവയൊത്തുചേർന്ന
ലാവണ്യധാമമിവളെന്നവർ നിശ്ചയിച്ചു.

8

ഭുവനപ്രഭു പുഷ്പസായകൻതൻ
പുരമുറ്റത്തു പുലർന്ന പാരിജാതം
പുതുതേൻമൊഴി പങ്കിതന്റെയോമൽ.
പ്പൂരികത്തല്ലിൽ മയങ്ങിയസ്സുരസ്സുർ.

9

തനയാംഗിതൻ പരിണയത്തെ നിനച്ചുതന്നെ–
യന്തസ്സരസ്സിൽ മരുവുന്നൊരു കാമിലോകം
കണ്ണിന്നു ചേർന്ന രുചിപോലവൾതൻ മികച്ച
സൌന്ദര്യധാടിയെ നുകർന്നിതു നിന്നിമേഷം.

23

നീയാ നൃപേന്ദ്രനെ വരിക്കുകിൽ നല്ല കാട്ടിൽ
പ്രേയാനൊടൊത്തു വനഭില്ലികളോടു വാഴാം;
ആയാസമെന്നിയെ മികച്ചൊരു താന്നിയെക്കാൾ
ശ്രീയാർന്നെഴും പെരിയ മേടയിൽ വാണുകൊള്ളാം.

23

കല്യാക്ഷീമണി, നിന്റെ മുന്നിൽ മരുവു-
ന്നിവനാഢ്യനൊരുപ്പെട്ടും
കൊല്ലംകോട്ടു നൃപേന്ദ്രനാണു, തവ ക-
ല്യാണത്തിലത്യുത്സുകൻ;
ചൊല്ലാളുന്നിവനെ വരിക്കുകിൽ നിന-
ക്കമ്പോടു മദ്രാസിയിൽ
ചെല്ലാം ഗൌണ്ണരൊടൊത്ത മേടയിൽ വസി-
ച്ചീടാം കുരംഗേക്ഷണേ!

24

സായിപ്പന്മാരുലകത്തുകം പൂണ്ടു കൈകൊടുത്തുകൊള്ളും,
ശ്രേയസ്സേറ്റും നൃപവരരികേ വന്നു സേവിച്ചുനില്ക്കും,
ഭാവിച്ചീടാം പദവി പലതും, വിത്തവും കൈക്കലാക്കാം,
നീയിദ്ദാതാവിനെയിഹ മാലയിട്ടീടുമെന്നാൽ.

25

നിങ്ങൾക്കൃതസന്ദേശം
തങ്കിട്ടപോലെ ഞാനയപ്പവൻ
പങ്കജാക്ഷിമേനോ, ചേറൂർ
ശങ്കരൻനായരാണേടോ.

26

തിരുകപ്പാടെ നമുക്ക രണ്ടുവിധമായ്
തണ്ടാർവഴിക്കായമോ
ലോകത്തിൽത്തികെ കേരളക്ഷിതിതലം
കീർത്തിക്കാധാരമായ്:
യോഗജ്ഞാനമറിയുന്ന ലോകഗുരുവാം
ശ്രീശങ്കരാചാര്യനും;
ലോകജ്ഞാനമറിയുന്ന കേളികലരും
സർ ശങ്കരൻനായരും!

27

മുപ്പാളും, മിതിക്കൾ ശുക്രമുനിയായ്
ശ്രീഗാന്ധിയോടൊൽക്കടം
വക്കാണത്തിനൊരുങ്ങിനില്ക്കുമിവനൊ-
ത്താൻ മാലയിട്ടീട്ട നീ;
തല്ക്കാലം പല മന്ത്രിയെന്റു തവ ബ-
ന്ധുക്കൾക്കു വമ്പാർന്നൊഴും
സർക്കാർജീവനമെത്ര വേണമവ സ-
മ്പാദിച്ചുകൊള്ളാമെടോ.

34

അളകാപുരിയെപ്പോലെ കാന്തി നിത്യം
വിളയാടുന്നൊരു ചേന്നമംഗലത്തിൽ
കളഭാഷിണി, നീ കളിച്ചു വാഴാ-
നളവാകും വലുതായ ഭാഗ്യമെന്നും.

35

തൻകാതിൽ പുത്തവൈരക്കുണ്ഡലവുമി-
ന്നാവും വിരൽക്കൊക്കെയും
തങ്കാംഗുല്യപൂഗങ്ങളും വിശേഷിച്ചും
നല്ലങ്കവസ്ത്രങ്ങളും
ശൃംഗാരപ്പട്ടിയും കലർന്നൊരു മഹാൻ
പൂമുല്ലിനാവൃതിയാ-
ണെൻകാന്താംഗി, വരികിൽ മോദം വലുതാ-
യുണ്ടായിടും തേ പ്രിയേ!

36

ശ്രീ ചേരമംഗലമന്നുല്ലെയ്യുന്ന തണ്ടാം
നാരായണാഖ്യധരണീസുരമൌലിയത്രേ
നീലായതാക്ഷി, നിന്നു; നല്ലതുമാവിയൊത്താ-
മാതുലനാ; നീ ഉടിവെടിഞ്ഞു വരിച്ചുകൊൾക.

43

ഇതു കേരളവാണി, കുസുമമെന്നാൽ
കുശലൻ സാഹിതിയിൽ പ്രസിദ്ധിചേർത്തോൻ;
ഇവനെ സഹായമായ് ലഭിക്കിൽ നീയും
പുതുകീർത്തിക്കയി, പാത്രമായ് ഭവിക്കും.

44

തുല്യംവിട്ടുള്ള നല്പുസ്തകതതിയെഴുതി-
    തീർത്തിടും കീർത്തിയോടും
ചൊല്ലാളും ഗ്രീസമാജം പലതിനു പതിവിൽ
    കാര്യദർശിത്വമാർന്നും
നല്ലോണം കാനനാൽ തൻമുഖപുരവഴിയായ്
    സന്തതം സ്തുത്യയായും
സോല്ലാസം ശ്രീ 'കമലം' പ്രതിമസുവചനാ,
    വാണിടാം സൌഖ്യമായി.

45

അരികിലങ്ങു വസിപ്പൊരു വീരനാ-
ണരികുലച്ഛിദനവനാഥൻ;
വിരതനായൊരു കൊച്ചി മഹിച്ചതിൻ-
പിറകെ പാലിയകാര്യവുമേറ്റുപോൽ.

46

ഉദ്യത്താരിൽ പ്രണയം കവിഞ്ഞു ചിരിപ്പൂ-
ണ്ടീടും മഹാനാം നൃപാ.
ന്നത്രേ *കേശവമേനവൻ പുകളെഴു-
ന്നാ രാജ്യസംസേവകൻ;
ഭർത്താവായി വരിക്കുകിൽക്കമനി, തേ
കേൾക്കാം "ബിലാത്തിക്കെഴും
വൃത്താന്തങ്ങൾ" വിശേഷമായവ പഠി-
ച്ചിട്ടുണ്ടു വിദ്വാനവൻ.

47

കൊണ്ടാടുന്ന ഗുണങ്ങളും മഹിതമാം
'ഗോപാല'സാഹായ്യവും
കണ്ടാലുള്ളൊരു മേന്മയും പ്രഭുതയും
പൂണ്ടേറ്റംപെരിയവർ
പണ്ടപ്പാണ്ഡവരെന്നപോൽ കരബല-
ത്താൽക്കീർത്തി നേടീടുവോർ
പണ്ടാലാരിയരാം സഹോദരർ മഹാ-
ന്മാരാണിതോർത്തീടുക.

---

* കെ. പി. കേശവമേനോൻ

പത്താണ്ടു തികയുംമുമ്പു
ലോകംകൊണ്ടരുമയാലവൾ
പാന്ഥസത്കാരവൃത്തിക്കാ-
യർപ്പിക്കപ്പെട്ടു രാത്രിയിൽ. 3

ക്രമേണ കാമശാസ്ത്രത്തിൽ-
പ്പാണ്ഡിത്യപ്പകർന്നവൾ
സുലോചനാഖ്യ കൈക്കൊണ്ടു
ചെന്നെത്തി മദിരാശിയിൽ. 4

ആ മഹാപുരിയിൽ വാണ
അചിരാമനൊരാംബര
യുവമാനസപത്രങ്ങൾ
ഹരിച്ചാൾ സ്വൈരചാരിണി. 5

അനവദ്യാംഗപുഷ്പത്തിൻ
നൈതവനാമോദമാധുരിയെ
നുകരാൻ പുറമേ കൂടി
വിത്തപാളികൾ സസ്പൃഹം. 6

രാജാക്കൾ വർത്തകന്മാരു-
ദ്യോഗസ്ഥജനങ്ങളും
അവൾതൻ സേവയെക്കാത്തു
ഗൃഹോപാന്തത്തിൽ വാസമായ്. 7

അല്പകാലത്തിനിടയിൽ
തനിക്കുണ്ടായ മേന്മയാൽ
ദൃഢാദരകളായ്ത്തീർന്നു
മറ്റുള്ള ഗണികാജനം. 8

നർത്തനം ഗീതമിവയിൽ
മറ്റുള്ളോർ മേന്മ കാട്ടിടാം;
പുരുഷപ്രീതി നേടിടാ-
നിവൾതാനെന്ന കേൾവിയായ്. 9



അവളെക്കാണുവാൻ വന്നോ-
നൊരുനാൾ സുന്ദരശേഖരൻ,
ചലച്ചിത്രപടശ്രേണീ-
നിർമ്മാണാലയനായകൻ. 10

ഫീകണ്ഠാഭരണത്തിൻ
വൃദ്ധയാൽ കാതു തുളത്തിയും,
പൂവന്ന കുങ്കമപ്പൊട്ടു
നെറ്റിയിൽ തെല്ലു ചാർത്തിയും, 11

കോതിവെച്ചുള്ള മുടിയിൽ-
സ്സുഗന്ധരാഗം പുരട്ടിയും,
വളർമേൽമീശതൻ കൊമ്പു
മെഴുകിട്ടു വളച്ചുമേ, 12

പല കൂട്ടുകൾ ചേർത്തുള്ള
താംബൂലത്താൽ സുരക്തമായ്
വിടർന്നോരധരത്തിങ്ക_
ലല്പഹാസം തുളുമ്പിയും, 13

പൊന്നു കെട്ടിയിടങ്ങളെല്ലാം
മിന്നും പല്ലുകൾ കാട്ടിയും,
ശൃംഗാരരസസാരത്തിൽ
കണ്ണു തെല്ലൊന്നിളക്കിയും, 14

ചേലെഴും പല തരങ്ങൾ
ചേരും പൊൻമോതിരങ്ങളാൽ
വിളങ്ങും വിരൽ കാണുമാ_
റോരോ ഭാവങ്ങൾ കാട്ടിയും, 15

വീതിയിൽ കസവുള്ളോരു
സൂക്ഷ്മാംബരമണിഞ്ഞവൻ
കൈ വീശി,ക്കൊണ്ടുകം ചെറി
വന്നാനീ കാമസന്നിഭൻ. 16

സർവ്വവേശ്യാംഗനാലോക_
സമാരാധ്യൻ യുവാവവൻ
വരവേ, മുകിൽ കണ്ടുള്ള
മയിൽപോലായി മങ്കമാർ. 17

ബാഹ്യകാമുകസംഗത്തി-
ലീവിധം ജീവിതം വൃഥാ
നഷ്ടപ്പെടുത്തുന്നു, കഷ്ട-
മെന്തിനായ് മന്ദഗാമിനി! 83

ശ്രീമാന്മാർ ധനത്താൽത്താൻ
മന്ദ ചേതനാ ഭൂമിയിൽ
നിന്റെ താരുണ്യസമ്പത്തു
വ്യയംചെയ്യുന്നു നിശ്ചയം. 84

നിന്റെ നിസ്തുലലാവണ്യ-
വിഭവോചിതമാംവിധം
ധനമാർജ്ജിക്കുവാൻ തക്ക
കാലമാണിതു, ബാലികേ. 85

രാത്രിസൽക്കാരവാണിജ്യം-
കൊണ്ടുണ്ടാം ധനമെത്രയോ!
സിനിമാലോകസമ്രാജ്ഞി-
യായാലുണ്ടാവതെത്രയോ! 86

മാസിതൻ ജീവിതം രൂപ-
സൌന്ദര്യങ്ങൾക്ക നാടകമാം;
സിനിമാവൃത്തിയാൽ ബാലേ,
വർദ്ധിക്കുമവ നിർണ്ണയം. 87

പിന്നെ മന്ദാക്ഷമധുരം
പറഞ്ഞു പികവാണിയാൾ:
"അനുഗ്രഹീതയായിട്ടാസി
നിൻെറ നന്മൊഴിയാൽ, പ്രഭോ! 43

നല്ല കാലത്തിലുണ്ടാകും
കല്യാണങ്ങളടിക്കടി;
അല്ലെങ്കിലീവിധം ഭാഗ്യ-
മെല്ലാമെങ്ങനെ ചേർന്നിടും? 44

ഭവദ്ദർശനമേ ഭാഗ്യം;
നീ കാമിപ്പതു ധന്യത;
അതിലുംമീതെയാണിന്നീ-
ശ്ശുവാൻ ചെയ്യുമനുഗ്രഹം! 45

പുത്രപ്രീതിയെയൊന്നിനെ
സമപ്പിച്ചിട്ടത്ര യൌവനം
അധികം നിലനില്ക്കില്ലെ-
ന്നറിയാത്തവളല്ലിവൾ. 46

അല്പകാലംമാത്രമുള്ള
താരുണ്യത്തിൽധനാർജ്ജനം
മുഖ്യംതന്നെയെന്നും ഞാ-
നറിയുന്നു, മഹാമതേ! 47

ഇന്നതൊട്ടു ഭവാൻ സഖാവിതു
കാന്തൻ, പ്രാണാധികപ്രിയൻ;
അനന്യചിത്തയായ് ഞാ-
നുസ്സേവിക്കാം ഞാനനാരതം.[17] 68

## രണ്ടാം സർഗ്ഗം

രുചിരയെന്ന ചലച്ചിത്ര-
നടിയായ്. കീർത്തിപ്പെറ്റവൾ
നവ്യരൂപാന്തരപ്രാപ്ത
ശോഭിച്ചിതു സുലോചന. 1

ആടിയും പാടിയും മേഘ-
മോടി കാട്ടിയുമങ്ങനെ
കേടകന്നവൾ വിഖ്യാതി
നേടി ചിത്രങ്ങളിൽപ്പരം. 2

ശൃംഗാരം സേവിപ്പിച്ചതി-
ട്ടുടതക്കിനായികവാൻ
അവൾക്കു കിടയില്ലെന്ന
വാഴ്ത്തി സാമാജമൊരാം ജനം. 3

കടക്കണ്ണിൻ വിലാസത്താൽ,
മനം കക്കുന്ന കൊഞ്ചലാൽ,
പിന്നന്നനാവൃതമാം മേനി-
കൊണ്ടു കാട്ടുന്ന ചേഷ്ടയാൽ, 4

ആർദ്രാംശുകസംലക്ഷ്യ-
മേദോവയവഭംഗിയാൽ,
പാല്പുഞ്ചിരിപ്പൊലിമയാൽ,
തേനൊലിയുന്ന വാക്കിനാൽ, 5

സിനിമാലോകസമ്രാജ്ഞി
യെന്ന പേരചിരാലവൾ
സമാർജ്ജിച്ചിതതെട്ടിൽ
ധനവും വന്നുകേറിനി. 6

രാജോചിതമഹാഹർമ്മ്യ-
മൊന്നിൽ ഭൃത്യഗണത്തോടും
സമൃദ്ധോപകരണത്തൊടെ
തന്വി വാസം തുടങ്ങിനാൾ. 7

അതിലെ ശ്രേഷ്ഠമായുള്ള
ഗൃഹോപകരണങ്ങളോ,
സമ്പൽസമൃദ്ധിപോൽ, ശില്പ-
ഭംഗിയും കാട്ടിടുന്നതാം. 8

ചീനാംബരവിതാനങ്ങ-
ളുന്നാലം രത്നകംബളും
അച്ഛസ്ഫടികസാമഗ്രി-
കൊണ്ടെഴും ഭാജനങ്ങളും 9

ശീതതാപങ്ങളേശമില്ലാതെ
നിത്യം സുഖദമായിടും
ഗൃഹാന്തർഭാഗശോഭിക-
വിഭവത്തെജ്ജയിപ്പതാം. 10

അഗ്ഗേഹത്തിപ്പുറത്തുണ്ട്,
പാരം കാന്തികലർന്നതായ്
നാനാകുസുമസമ്പന്ന-
മായൊരുദ്യാനവാടിക. 11

ക്രീഡാതടാകമന്യൂന-
ശോഭി ചേർന്നുള്ള മണ്ഡപം,
യന്ത്രധാരകളീവണ്ണ-
മാരാമം ചിത്രമോഹനം. 12

കലാംശനാട്യ ശോഭന
ചാതുര്യക്കളോടവർ
സ്വജനപ്രീതിയെ നേടി-
യങ്ങു വാണാൾ സുലോചന. 13

സല്ക്കാവ്യനിർമ്മാതാർതൻ
സമാജങ്ങളിലും ക്രമാൽ
അവൾ തന്റെ നിലയ്ക്കൊത്ത-
പോലെ ചെയ്യാൾ പരിശ്രമം. 14

കൈയയച്ചവളോരോരോ
ധർമ്മങ്ങൾക്കേകിനാൾ ധനം
സമുദായസമുദ്ധാര-
സേവനത്തിൽസ്സുലോചന. 15

അവൾതൻ ഖ്യാതി പത്രങ്ങൾ
വളർത്തിപ്പോറ്റി നിത്യവും;
'സരിജ്ഞാതകലസ്ത്രീ, സ-
ച്ചരിത'യെന്നോതിനാർ ജനം. 16

തൽപ്പൂർവ്വചരിതം പിന്നെ
പത്രലേഖകനൊരാൾ
എഴുതിക്കണ്ടു ചേതനാ
ചിത്രസാമഗ്രിയോടഹോ! 17

“ഒരു ജന്മികുലത്തിങ്കൽ-
ജ്ജനിച്ചോളാണുപോലവൾ;
കലാവൃത്തിയിലൌത്സുക്യം-
കൊണ്ടുതാൻ നടിയായതാം. 18

ആഭിജാത്യം, ധനം, വിദ്യ-
യിവകൊണ്ടാഢ്യയാകയാൽ
ഇവളെത്തീണ്ടിയിട്ടില്ല
ധനാശാമാലിന്യം. 19

കലാജീവികളിൽക്കാണും
കാപട്യപ്രണയാദികൾ
ചേറുമീത്തൊഴിലിൽ കാണ്മീ-
ലിവളോ നൃത്തലക്ഷ്മിയാം.” 20

പലതിമ്മട്ട പത്രങ്ങൾ
പതിവായ് ചെയ്ത കീർത്തനം
ക്രമേണ വിസ്മരിപ്പിച്ചു
തൽപൂർവ്വചരിതത്തിനെ. 21

ധനം പ്രക്ഷാളനം ചെയ്യു-
മത്രേ മാലിന്യമൊക്കെയും;
ധനത്താൽ വെണ്മപൂശുംപോൽ
മുന്മലിമസവൃത്തിയും! 22

കോഴ നല്കിക്കരിപ്പിച്ചു
പത്രലേഖനസഞ്ചയം
മാനവും സ്ഥാനവും നല്കീ-
യവൾക്കാ രാജധാനിയിൽ. 23

വണ്ണിന്നാഴപലസ്യമം പൂണ്ടും
വിഷവൃക്ഷകണക്കിനെ,
വെണ്മതാൻ വെളിയിൽക്കാട്ടി
വാണാളേവം സുലോചന. 24

അപമാനൻ വായുവേഗത്തി-
ലോട്ടം വാഹനമെന്നമേ
സന്ധ്യയ്ക്കു കാണാം വാതാശി-
തീരത്തിൽ ചെന്നനില്പതായ്. 25

സന്ധ്യാനിലചരിഷ്ണംശ-
മേല്പ്പാനൊത്തും മഹാജനം
കണ്ടു കൊണ്ടാടിനാർ ഷ്യാത-
യാമാ നടന്നാണിതെ. 26

ശരൽക്കാലാംബുദോത്സംഗ-
സംഗിയാം ചന്ദ്രലേഖപോൽ,
തൻവാഹനത്തിൻ വെണ്ണുട്ട-
മെത്തയിൽ പ്പാരിവാഴുമവൾ, 27

പാല്പ്പയോധിരിത്തിനിലാവു
തുകിക്കുളിർമയൊത്തുപോൽ
ലോകം പുത്തപ്പെണ്ണന്ന
സൗന്ദര്യം പൊഴിപ്പവൾ, 28

ഭോഗതൃഷ്ണയിലീ ലോക-
മാകെച്ചുററിനടക്കിലും
ദാരസംതൃപ്തനാനംഗ-
കിങ്കരത്വം വഹിപ്പവൻ. 15

റിവിയേറ, ലിഡോ, പാരി-
സ്സും ഷാങ്‌ഹായ് മുതൽക്കെഴും
പുഷ്പസായകസാമ്രാജ്യ-
രാജധാനികളൊക്കവേ, 16

ഭോഗോത്സുകവ്യൂഹമുള്ളം
ഹാനിമാറിപ്പതിപ്പതോ
നിജചൈത്യകസമ്പത്തു
പുല്ലുപോൽ ചെലവാക്കിയോൻ. 17

തിരികെ സ്വപുരം ചെന്നു
ചേരാൻ മോഹം വഴിക്കവൻ
ശരശയ്യയിൽ വന്നെത്തീ
പരിവാരസമന്വിതൻ. 18

ഓരോ കാഴ്ചകൾ കണ്ടിട്ടു
കടൽത്തീരത്തു ഭൂപതി
വന്നുചേർന്നിതു സായാഹ്ന-
ഭംഗി തെല്ലാസ്വദിക്കുവാൻ. 19

ദൃഷ്ടിപഥമന്നാകെ
പ്രഭാപൂരം നിറഞ്ഞതായ്
മതാനന്ദമാറാ നൃപൻ കണ്ടാ-
നവിടക്കാമൃഗാക്ഷിയെ. 20

നാനാജാതീയസൌന്ദര്യം
കണ്ടു കണ്ണു മടിച്ചവൻ
അവളെക്കണ്ടു കൺചിമ്മി
നിന്നുപോയ് സ്തബ്ധചിത്തനായ്. 21

“ഇവളാരിതു? ലാവണ്യ-
ക്കടൽപൊങ്ങിയ ലക്ഷ്മിയോ?
ഓമനല്ലാംഗി, സമ്പൂർണ്ണ-
ചന്ദ്രശ്രീ വഹിപ്പവൾ! 22

എന്റെയീ ലോകസഞ്ചാരം
വ്യർത്ഥമെന്നോ നിനച്ചു ഞാൻ,
സ്വർഗ്ഗമർത്ത്യപാതാളത്തിൽ
മതിപ്പുണ്ടാവില നില്പവൾ!” 23

ഇവ്വണ്ണമകതാരിങ്ക-
ലോർത്തു നിശ്ചേഷ്ടനായ് നൃപൻ
നില്ക്കുന്നു കണ്ടു തൻമന്ത്രീശൻ
തൊഴുകൈയോടിതോതിനാൻ: 24

“മാനമഴിഞ്ഞാൽ, ദുഷി-
പാരു, മാംസൾക്കവിതകൾ
തെളിഞ്ഞു കാണ്മു ഞാൻ; മോഹ-
മിളു നന്നല്ല തെല്ലുമേ. 25

രാജർഷികുലസംജാതൻ
ഇല്ലൂബാനധവരൊത്തവൻ
അവിടന്നെങ്ങ്? വാരസ്ത്രീ-
യിവളെങ്ങ്?-യോർക്കന്തരം. 26

ഇവർ വസ്തുക്കളെന്നു
പരക്കാഗ്രഹമേറുവാൻ;
അംഗശോഭനമല്ലിന്നാ
കാമിപ്പതിവരെന്നുമേ. 27

സരസാലാപചാതുര്യ-
മുണ്ടവ,ർക്കതിനെന്തതിൽ?
കൃത്രിമപ്പൂക്കൾപോലെന്നും
ഗന്ധമില്ലിവരിൽ പ്രേമം! 28

വേശ്യാപ്രണയമോർത്താകിൽ-
സ്സന്ധ്യപോൽ ക്ഷണശോഭിലം,
തിരമാലകണക്കെന്നും
ചഞ്ചലം ക്ഷണഭംഗുരം. 29

വിഷയാസക്തിയും ധർമ്മ-
ബുദ്ധിയും മത്സരിക്കയാൽ
മന്ദമാകാത്തവൻ നിന്നാൻ
ചിന്താസന്താനനിശ്ചലൻ. 85

പ്രതിമായിതനായ് സ്വപ്ന-
ഭാവത്തിൽ സചാരി നില്പതായ്
കണ്ടു തെല്ലാശ്വസിച്ചോതി
സചിവൻ വിനീതിവിധം: 86

“ഏതൊരാളായി വേർപെട്ടോ-
രവരാണി മനസ്വിനി
തപോഗമനമാത്രയോ
ദിനം ശോകമനാ പ്രഭോ. 87

‘വിരഹയാത്ര ചെയ്യുന്ന-
മെൻപ്രാണനാഥനിന്നഹോ!’
എന്ന ചിന്തയിൽ വാഴുന്നു,
രാജൻ, നിൻപ്രിയവല്ലഭ. 88

തമ്പുരാൻതൻറെ വരവേ-
ക്കാത്തങ്ങു പുരവാസികൾ
എത്ര നാളായൊരുക്കുന്നു
പട്ടണത്തെയലങ്കരിക്കയും. 89

# നാലാം സർഗ്ഗം

പിന്നെ, രാജാവരോധത്തിൽ,
മൃഗനേത്രി സുലോചന
വാണു, രാജാംഗനാശിഖാ-
ഭൂഷാശോഭിതപാദയായ്. 1

സുശിക്ഷിതയവർക്കുള്ള
വശീകരണശക്തിയാൽ
അചിരാൽ രാജ്ഞിയെത്തന്നെ-
ക്കവിഞ്ഞും സ്ഥിതി നേടിനാൾ. 2

സൗന്ദര്യ ചതുരാലാപ-
സാമർത്ഥ്യം, ശോഭനശീലവും,
ഇത്തരപ്പുണ്യവിഭവാൽ
ഭൂപനെപ്പാട്ടിലാക്കിനാൾ. 3

സുചരിത്ര മഹാറാണി
വല്ലഭസ്പൃഹകാതര
മത്സരിപ്പതിനാളായി-
ല്ലവളോടൊന്നുകൊണ്ടുമേ. 4

ആട്ടക്കാർ, പാട്ടുകാർ, ചൂതിൽ
പടുതയേറിയുള്ളവർ,
അലംകരിച്ചാർ നിർല്ലജ്ജം
ഉപമന്ത്രസദസ്സിനെ. 15

അനർഘരത്നഖചിതം
പൊൻകിരീടം ത്യജിച്ചവൻ
കൃത്രിമോപലസമ്പന്ന-
മൊന്നണിഞ്ഞതുപോലെയായ്. 16

ഈമട്ടലസരായ് ഭോഗ-
മൊന്നിൽ ചിത്തം ലയിപ്പവർ
ക്കുണ്ടെന്നാണ്ടു സൗഭാഗ്യ-
മുണ്ടു വാണാലും സുലോചന. 17

ജീവിതക്രമമീവണ്ണം
മാറിപ്പോയതിനൊപ്പമായ്
അവർതൻ ഗാത്രശോഭയ്ക്കു-
മുണ്ടായ്വന്നു വിപര്യയം. 18

സുഖഭോഗങ്ങളും സ്വാദു-
ഭക്ഷ്യപേയങ്ങളും പരം
മാംസപേശികൾ തന്നിക്ക
വർദ്ധിപ്പിച്ചു ക്രമത്തിനാൽ. 19

ഈ ദുരധ്യാനം ദുഷിപ്പിച്ചു
പാതകത്തിനു ശിക്ഷയായ്
കാതറുത്തിട്ടു വിട്ടവൻ!
പോക നീ വേണ്ടിടത്തിനി." 85

വിധിച്ച ശിക്ഷയേല്പിപ്പാൻ
ഭൃത്യർക്കാജ്ഞകൾ വേണ്ടപോൽ
നല്കി വാഴ്ക നരാധിപൻ
വിശ്വസിച്ചില്ല നാരിയെ. 86



## അഞ്ചാം സർഗ്ഗം

ക്ഷതശ്രവണനായ്, കൃപ-
വൈകല്യത്താലുഴന്നവൻ
കിടകത്തവ്യഥയാ വീണ്ടും
വന്നെത്തീ മഥിരാശിയിൽ. 1

അവിടെസ്സുന്ദരേശന്റെ
ഗ്രാമഭോജനമണ്ഡപം
യാചിച്ചു മധുരാലാപ
പൂർവ്വകാന്തന്റെ മന്ദിരം. 2

രൂപവൈകല്യവും സ്വര-
ഭേദവും ചേർന്ന വേശ്യയിൽ
വഴിപോക്കർക്കുണ്ടായി-
ല്ലൗത്സുക്യം തെല്ലുപോലുമേ. 28

ക്രമേണ ഭക്ഷണത്തിനും
കാശില്ലാതെ പരുങ്ങിയോൾ
കാത്താളൊരുദിനം തന്റെ
മാതാവിൻ സ്വൈരജീവിതം. 29

ആരോടുമൊന്നുമോതാതെ
പിറ്റേന്നാളത്തെ വണ്ടിയിൽ
വന്നെത്തിയമ്മതൻ കാല്ക്കൽ
കേണുവീണാൾ സുലോചന. 30

മൃതയെന്നോർത്തു സുചിരം
വിലപിച്ചോരു പുത്രിയെ,
കളഞ്ഞുകിട്ടും നിധിപോ,-
ലമ്മ മാനിച്ചു സാദരം. 31

അവിടെപ്പുഗണികാഗാര-
നായികയായ് പല നാളവൾ
പിന്നെയും 'തായി'യായിട്ടു
വാണാൾ മുന്നോക്കണേക്കഷ്ടോ. 32

പ്രമുഖരെസ്സൽക്കരിച്ചുള്ള
മദ്യപാനോത്സവങ്ങളിൽ
ചിലപ്പോളവൾ ചൊല്ലാറു-
ണ്ടൻപിൽ മുൻപുള്ള വാർത്തകൾ. 8

താനതിപ്രഥിതയാം ശ്രേഷ്ഠ-
സിനിമാതാരമെന്നവൾ
ഭാവിച്ചഭിനയിച്ചതു
കാണിക്കും ലാസ്യഭംഗികൾ. 84

ചിരിച്ചു വഴിപോക്കന്മാർ
സ്സ്വയമുച്ചരിച്ചിടും:
“സത്യമിപ്പെണ്ണു മോഹിപ്പൂ
സാദ്ധ്യമല്ലാത്ത ജീവിതം.” 85

അമ്മതൻ കാലശേഷം തൽ-
സ്ഥാനം കൈയേറ്റൊരു കാമിനി
പാശ്ചാത്യലോകസംസ്കാരാഢ്യ-
യായി വാണീടിനാൾ ചിരം. 86

# അമൃതലഹരി

## I

ചെയ്തു ഞാനഘമനേകമൈഹിക-
വ്യാപൃതിയിൽ ഭ്രമമൊന്നിച്ചു വാഴ്കയാൽ;
ശീതളാർദ്രമിഴിയാൽ ജഗൽപതേ,
പൂതമാക്കുക മദീയജീവിതം.

വിത്തവും പദവിയും കൊതിച്ചു ഞാൻ
മത്തനായ് പലതു ചെയ്തു ദുഷ്കൃതം;
ഉത്തമോത്തമ, ഭവൽകൃപാമൃതം-
മാത്രമാണിനിയൊരാശ്രയം വിഭോ!

ദുഷ്പ്രവൃത്തികളുടെ ദുർഭാരവും
പുണ്യസാധകവിധേയവൃത്തിയും
ഇപ്രകാരമഖിലം സജീവിതം
നിഷ്പ്രയോജനമതാക്കി ഞാൻ ഹരേ!

കൃഷ്ണ! മാധവ! രമാപതേ! ഹരേ!
വൃഷ്ണിനായക! മുകുന്ദ! കേശവ!
ജിഷ്ണുസേവിത! പരാൽപര! പ്രഭോ!
തൃഷ്ണയാറിയരുളേണമേ ശിവം!

ചൊല്ലീടട്ടെ ഭവൽപ്രശസ്തി രസനാ-
ഗ്രം മേ സദാ സാദരം;
മല്ലാരേ, തവ ശ്രീപദാംഗി വിമലം
കാണട്ടെ കണ്ണുരണ്ടും;
ഉല്ലാസത്തോടു മാനസം മമ ലയി-
ച്ചീടട്ടെ നിൻ ചിന്തയിൽ;-
കല്യാണപ്രദ, നിൻകൃപാർദ്രമിഴിയാ-
ലെന്നും കുളിക്കട്ടെ ഞാൻ.

പാപം ചെയ്തതു നിൻകടാക്ഷമഴയാൽ
തീരട്ടെ മേ സർവ്വവും;
കോപം മത്സരമീർഷ്യയെന്നിവയെനി-
ക്കുണ്ടായിടാതാക മേൽ;
സ്വാപത്തിങ്കലുമീശ, നിന്റെ ചരണം
പ്രത്യക്ഷമാകട്ടെ മേ;
ശ്രീപത്മാധവ, നീയൊഴിഞ്ഞു ശരണം
മറ്റാരെനിക്കച്യുത?

കേരളദേശം നൃപനുടെ കണ്ണിൽ
ചാരുതയോടെ കാണായ്‌വന്നു.

കനകവിഭൂഷകൾ ചാർത്തിയ തരുവീ-
മണികൾകണക്കലർ ചൂടും ചെടികൾ,

ഏലക്കൊടി ചില ചുറ്റിപ്പിണയും
ചേലാം ചന്ദനവൃക്ഷസമൂഹം,

വെറ്റിലവള്ളികൾ ചുറ്റിപ്പരിചിൽ-
ച്ചുറ്റിക്കൂടും ക്രമുകങ്ങളും,

നീലിമ കലരും കദളീവനനിര,
ബാലരസാലത്തോപ്പുകളനവധി,

സരസിജമുൽപ്പലമെന്നിവ തിങ്ങി-
സ്സരസം വിലസും പൊയ്കകളനവധി,

മദകരി സിംഹം പുലിയെന്നിവയാൽ
സതതനിഷേവ്യം കാടുകളനവധി,

മധുരമനോഹരകേരളദേശം
നൃപനുടെ കണ്ണിൽ കാണായ്‌വന്നു.

നന്മയിലമൃതം പൂരിപ്പിച്ചൊരു
പൊന്മയകലശം തലയിലെടുത്തും

ഭംഗിയിൽ നില്ക്കും ഭൂതഗണംപോ-
ലെങ്ങും തെങ്ങുകൾ തിങ്ങിനിറഞ്ഞു.

കനകവിതാനം കതിരുകളിൽച്ചേ-
ർത്തനിതരമംഗി വളർത്തും നല്ലൊരു

വയലുകളും നെൽക്കൃഷികൊണ്ടു ജഗത്തിൻ
കലവറപോലൊരു മേന്മ വഹിപ്പും

പരദേശങ്ങളിൽനിന്നു ചരക്കുകൾ
നിറയെക്കേറി വരുന്നൊരു നൗകകൾ

തുറമുഖപള്ളികളിൽ പലമട്ടിൽ
പെരുമയൊടിന്നു കിടന്നും നിയതം

ഇങ്ങനെ പലവിധമോടികൾ തിങ്ങി-
പ്പൊങ്ങിയ പുകഴാൽ വെണ്മ പരത്തി

ചാരുത ചേർന്നൊരു കേരളദേശം
നേരേ സ്വപ്നമണി കണ്ടിതു കണ്ണുകൾ.

ചിന്തിപ്പാതിടമാനസകലം പാല്ക്കുഴമ്പു പുരട്ടുന്ന ശാരദജ്യോത്സ്നികയെ ഘോരാന്ധകാരമേഘമടുത്തതുപോലെ, ആ രൂപകന്യക തന്റെ അരികിലെത്തിയപ്പോൾ, കമറുദ്ദീൻ,

ക്ഷാമബാധിതനായി വളരെനാൾ ഭക്ഷിക്കാതെ കിടന്ന ഒരു ദരിദ്രൻ ആകസ്മികമായി തന്റെ മുമ്പിൽ ഒരു കനകത്തളികം നിറയെ സാസ്വാദിഷ്ഠമായ ഭക്ഷണസാധനങ്ങൾ കണ്ടാലെന്നപോലെയും, മരുഭൂമിയിൽ മൃഗതൃഷ്ണികകൾ കണ്ടു നിരാശാഭരിതനായി ദാഹിച്ചു വലഞ്ഞ ഒരു പാന്ഥൻ പൊടുന്നനെ ശീതജലസമ്പൂർണ്ണമായ ഒരു നീരാഴിയുടെ കരയിലെത്തിയാലെന്നപോലെയും, തന്റെ ഭാഗ്യോദയത്തിൽ വിശ്വാസമില്ലാത്തപോലെ അല്പനേരം ഇതികർത്തവ്യതാബോധമില്ലാതെ അമ്പരന്നുപോയി. ക്ഷണനേരംകൊണ്ടു വീണ്ടും സന്തോഷഭാവം കൈവന്നശേഷം, ലളിതമായ ഉപചാരവാക്കുകൾകൊണ്ട് അഭിവാദ്യംചെയ്തു നിരത്തിവെച്ചിരുന്ന ഭക്ഷണപാനീയാദികളിൽ തന്നോടൊന്നിച്ചു പങ്കുകൊള്ളുന്നതിനു കമറുദ്ദീൻ അവളെ ക്ഷണിച്ചു. ഈ ക്ഷണത്തിനു മറുപടി കിട്ടായ്കയാൽ അനുനയവാക്കുകൾകൊണ്ട് അവളെ അനുകൂലിപ്പിക്കുന്നതിന് അവൻ ശ്രമിച്ചു. എന്നിട്ടും ഫലമില്ലായ്കയാൽ ബലപ്രയോഗിക്കതന്നെ എന്നു തീർച്ചപ്പെടുത്തി ആ കാമി അവളോടടുത്തു.

ഒന്നും മിണ്ടാതെ പേടിപ്പെട്ടിട്ടി വിറവിറ വിള-
ങ്ങീടുമാസ്യാംബുജത്തോ-
ടെന്നാണമോമനേ പേടിക്കുന്നതിനു വിടനവൻ
ധാർഷ്ട്യമോടങ്ങടുക്കെ,

# 4. കേരളവൎണ്ണനാ

[ശുകസന്ദേശം]



൧

രാമം വെക്കുമ്പൊഴുതവിടെനി-
ന്നിട്ടു തീയണി കേറി
സ്വൈരം രാവൊന്നമ പടി കഴി-
ച്ചീട്ടനന്തീടമപ്പോൾ
പാരിൽ പാരം പുകൾ്പൊ ചൊരിയുമ-
ക്കേരളക്ഷോണിഭാഗം
നേരെ കാണായ്‌വരു,മതു തവാ-
ക്ഷിക്കു പീയൂഷമാകും.

൮

കാർ തിങ്ങീടും മലകളുടെയും,
മത്സരംകൊണ്ടു കാന്തിൽ
താർത്തേൻ ചേർക്കും നദികളുടെയും,
കാകനില്പ്രൌഢിയാലേ
പേർകൊണ്ടീടും വനപനസക-
താളിവൃക്ഷങ്ങളുടെയും
നേർ കണ്ടീടാനവനിയിലൊരേ-
ടത്തുമില്ലെന്നു നൂനം.



൯

ഓരോ കല്പം മന്നാല്യമവിടെ-
പ്പുണ്യദേശങ്ങളാണു, നല്ലോ-
രാറും കാടും ഗിരികളുമെന്നി-
ക്കോൾ തീരങ്ങളല്ലേ;
നേരേ ചൊല്ലാമവിടെ വളരു-
ന്നോരു ജന്തുക്കളും ഭൂ-
ത്താരിൽ കാണ്മു റൂപരി മമ
ക്കൂടപ്പിറപ്പെന്നതന്നെ.

൰

ഞ്ഞുകല്ലോലം ജലധി തടവി-
ധന്യകന്യാകുമാരീ-
ഗോകർണ്ണാന്തം പരിചൊടു കിട-
ക്കുന്ന ഭൂമീവിഭാഗം

ആകെക്കൂടെച്ചുരുക്കും തവ വ-
ർണ്ണിപ്പതിന്നാളെന്നോ ഞാൻ?
ലോകത്തിങ്കൽ പരമിതുകണ-
ക്കിന്ന വേറില്ല ദേശം.

൩

ലാളിക്കുന്നു സുഖമൊരു വശം
നീലമംഭോധി; മറ്റേ-
പ്പാലിക്കുന്നചലപതിയാം
ചേർന്ന സഹ്യാദ്രിയങ്ങു;
മേളിക്കുന്നു ചൂർണ്ണി പെരിയാർ
പമ്പയൊട്ടുള്ള തീർഥം;
കേളിക്കിന്നിവിധമെവിടെ മ-
റ്റുള്ള ലോകം പ്രദേശം?

൪

നാനായിട്ടിന്നഴകൊടു വിത-
ച്ചീടുവാൻ പാകമായോ,
ഒന്നാമത്തെന്നോ തെളിവൊടു വള-
ർന്നിട്ടതോ പച്ചയായോ,
ഒന്നത്താനേ കതിരുകൾ വിള-
ഞ്ഞിട്ടു ഹേമാഭമായോ,
കൂറ്റിൽ കാണാം വയലുകൾ നിര-
ക്കെന്നതെല്ലായിടത്തും.

൧

ചെമ്മേ ചെന്താമരകൾ നിറയും
നല്ലമിപ്പൊയ്കകളങ്ങൾ,
തേന്മാന്തോപ്പും ക്രമുകനിരയും
ചേർന്ന നാട്ടിൻപുറങ്ങൾ,
സന്മാനോന്നതപ്രതിമകളെഴു—
ന്നംഗമാമങ്കണങ്ങൾ—
കാണ്മാനില്ലീവിധമഴക മ—
റെങ്ങുമേ ഭൂമിതന്നിൽ.

൨

പുണ്യം ചേരും സുകൃതിവരരാം
ഭൂസുരന്മാരുടെയോ
മന്നിൽക്കീർത്തിപ്പെടു വിതറിടും
പണ്ഡിതന്മാരുടെയോ
വിണ്ണോർസ്ത്രീകൾക്കെതിര പുലരി—
പ്പിപ്പു പെണ്ണുങ്ങളുടെയോ
എണ്ണാവല്ലാതെതായ ഗുണഗണം
വർണ്ണനംചെയ്യുതാമോ?

൩

ചൊല്ലാവല്ലേ ധ്രുവം, മലയാ—
ളത്തിലെക്കേൾവിശേഷം
നല്ലാർവർഗ്ഗത്തിന തികയുമ—
സ്സൽഗുണശ്രേണി തെല്ലും;

എല്ലാമോർത്താൽ കസ്യമംശംസാ-
മ്രാജ്യസംരക്ഷണത്തെ-
ച്ചില്ലീവില്ലിൻകളിയിലവർതാൻ
നിർവ്വഹിക്കുന്നു നിത്യം.

൫൦

ലാവണ്യശ്രീതികയുമവർത-
ന്നംഗാംഗശ്രീകളിലുളവും
ഭൂവിൽ ചൊല്ലാനവരുടെ നിരാ-
ലസ്യസാരസ്യമൊന്നേ;
തേജസ്സിന്നൊത്തകമലരിനം
സച്ചിദാസം കലർന്നി-
ട്ടേവം കാണ്മാനബലകളെയേ
മറ്റൊരേടത്തുമില്ല.

൫൧

ധർമ്മക്ഷേത്രം വരമതു മഹാൻ
'ശങ്കരൻ'തൊട്ടു മുമ്പേ
വന്മാഹാത്മ്യം തടവിന യതി-
ശ്രേഷ്ഠരെപ്പോററമേലം;
ചെമ്മേ കുപ്പിടണമതു മന-
സ്സാലെ നീ; കേരളത്തെ-
ക്കാണ്മാൻ സാധിപ്പതുമൊരു മഹാ-
ഭാഗ്യമെന്നോർത്തിടേണം.

# 5. പാരീസ്സ്

## I

നല്ലൈശ്വര്യലക്ഷ്മി
വാണീടും തലസ്ഥാനം,
ചൊല്ലേറും വാണീദേവി-
തന്നുടെ ലീലാരംഗം,

സാരസ്യസൌന്ദര്യങ്ങൾ-
ക്കെന്നുമേ വിളനിലം,
പാരീസ്സ്, തവ കീർത്തി-
യെങ്ങനെ വാഴ്ത്തേണ്ടു ഞാൻ?

## II

ഇന്നു നിൻതെരുവിക-
ളോരോരോ ശിലകളും
മന്നിടം കുലുക്കിച്ച
കീർത്തിയെച്ചൊല്ലീടുന്നു;

വെളിച്ചമുളവാകാരത്തി-
ലെന്നപോൽ, നിൻനാമത്തി-
ലെല്ലാപ്പു ചരിത്രങ്ങ-
ളൊന്നിക്കയും ലയിക്കുന്നു.

പണ്ടു നീ സർവ്വദുഷ്ട-
ശക്തിയോടൊന്നിച്ചൊരു
വേണ്ടുംപോലടർചെയ്തു
പാരിടം ജയിച്ചപ്പോൾ[1]

“വ്യത്യാസം മനുഷ്യനി-
ല്ലെല്ലാർക്കും സ്വാതന്ത്ര്യത്താ-
നത്യാവശ്യക”മെന്നായ്
പ്രൌഢിയിലുൽഘോഷിച്ചു

---

(1) പരന്ത്രീസ്സുകലാപകാലത്തു സ്വേച്ഛാധികാരം നടത്തിവന്ന രാജാക്കന്മാർ എല്ലാവരും ഒന്നായിച്ചേർന്ന് പാരിസ്സിനോടു യുദ്ധം ചെയ്തതിൽ പരന്ത്രീസുശക്തി ജയിച്ചതിനെപ്പറ്റിയാണ് പറഞ്ഞിരിക്കുന്നത്.

സത്യശാഠതന്നിന്നും
    സർവ്വത്ര മുഴങ്ങുന്നി-
ദ്ധരയിങ്കൽ പാർജ്ജ-
    ന്യസ്വാനംപോലെ!

ആക്ഷരക്ഷേത്രത്തിങ്കൽ,
    നീ ജഗൽക്ഷേമത്തിനു
സൽഘോഷം, പ്രഖ്യാപനം-
    ചെയ്തൊരാസ്സൂക്തിവാക്യം

'സമത്വം', 'സ്വാതന്ത്ര്യം', 'സൗ-
    ഭ്രാത്ര'മെന്നിവ[2] മൂന്നു
വിശിഷ്ടധർമ്മം മർത്ത്യ-
    ർക്കൊന്നസ്സും കൊടുത്തല്ലോ.

"ജീവിപ്പിൻ സ്വതന്ത്രരാ-
    യല്ലെങ്കിൽ മരിക്കുവാൻ
നല്ലതീ ലോകത്തിങ്കൽ"-
    [3]മെന്ന നിൻമുദ്രാവാക്യം

---

(2) Liberty, Equality, Fraternity—The three mottos of the French Revolution.

(3) Live Free or die എന്ന ഫ്രഞ്ചുകാരുടെ രാഷ്ട്രീയാദർശം

സ്വേച്ഛാധികാരമത്ത-
    രാകിയ രാജാക്കൾക്ക
വാച്ചൊരു ഭീതിയിന്നും
    നല്കുന്നു നിസ്സംശയം.

III

അന്നു നീ ഉഗ്രതപ-
    ദൈത്യശക്തിയോടേറ്റു
നിന്നപ്പോൾ നീയക്കണ്ടു
    വിക്രമം സാധിച്ചില്ലേ?

അന്നു നിർമ്മനസ്ക-
    നാരായ ഭടന്മാർക്ക്
കന്മതിലും കോട്ട-
    യൊന്നുപോൽ തൃണപ്രായം;

അന്നു വൻനൃപവീരർ
    നിന്നടിയടിയാന്മാർ;
മൂന്നു ലോകവും നിന-
    ക്കൊന്നുപോലധീനം താൻ.

ആ മന്ത്രം മറന്ന നിൻ-
    സോദരി *മദോന്മത്തൻ
ദ്രുമിള നാഥനൊന്നു
    രാവത്താൽ തെളിഞ്ഞപ്പോൾ

(4) നെപ്പോളിയൻചക്രവർത്തിയുടെ കഥയെ സൂചിപ്പിക്കുന്നു.

ന്യൂർത്ഥനോടടുത്തൊരു
ഫ്രഞ്ച്യത്തിൻ കഥപോലെ,
വിശ്വമഹായോഗത്തി
നിലയം പ്രാപിച്ചില്ല.

“ജീവിപ്പിൻ സ്വതന്ത്രരായ്”-
യെന്ന നിൻസന്ദേശംതാൻ
ജീവിക്ക മന്നിന്നും
പ്രാബല്യം നേടിടുവാൻ.

IV

പ്രാഭവമേറും ചെന്ന
സേനാനിമാരാൽപ്പോലെ,
ശോഭനകവികളാൽ,
പണ്ഡിതഗണത്താലും,

ധന്യയാം ഭവതിത-
ന്നേകച്ഛത്രാധിപത്യം
മന്നിടത്തിങ്കൽ സർവ്വ-
സമ്മതമത്രേ നൂനം.

ആരുതാൻ പാരിസ്സിൻറ
മേന്മയിന്നറിവീല?
ആരതിൻ നാമമാകും-
ഗന്ധമാസ്വദിപ്പീല?

മോഹമാം കാറടിച്ചു,
    വിദ്യയാം സ്നേഹം വാറി
ഗൂഢവിശ്വാസധൂമം-
    കൊണ്ടു കാണാതെയായ

ജ്ഞാനമാം മണിദീപം
    നീതാനേ തെളിച്ചുന്നു
ഉന്നമിതലോകാഗ്രഗതി-
    കളുള്ള കൈവിളക്കാകി

ആ നവാംബരത്തിൽ-
    നിന്നു പൊങ്ങിയ വാണി
മനുഷ്യോൽകർഷത്തിന്റെ
    നാന്ദിയായിത്തീർന്നു.

V

പാൽക്കടലിങ്കൽനിന്നു
    പത്മയെന്നതുപോലെ,
പാരിസ്സു, നിന്നിൽനിന്നു
    സംജാതം രസമെല്ലാം;

---

(5) ഇവിടെ Enlightenment എന്നു പറഞ്ഞുവന്നതു വാൾട്ടേർ, റൂസ്സോ, കൊൺഡോർസേ മുതലായവരുടെ കാലത്തെയും അവർ ശാസ്ത്രീയവിജ്ഞാനത്തിനു ചെയ്തിട്ടുള്ള പരിശ്രമത്തെയും പററി ആണു് പറഞ്ഞിരിക്കുന്നതു്.

സാരസ്യവസ്ത്രം ചാർത്തി, -
ശൃംഗാരമണിമഞ്ച-
മേറി നീ ലാലിത്യമാം
വെൺകൊററക്കുട ചൂടി

വാഴ്കവേ, ജയഗീതി-
യാർപ്പായി മുഴങ്ങുന്നു
നാളത്താലുലകിടം
മാറെറാലിക്കൊണ്ടിടുന്നു.

വൈദ്യുതദീപാവലി-
യോടൊപ്പമുഷസ്സോടും,
സാദരം [6]'സീനാ'മായ
നീലാശ്മഹാരത്തോടും,

വാനമാം മേല്ക്കട്ടിക്ക
കീഴെയായ് വിരിപ്പുള്ള
കോമളമണിമെത്ത-
യേറി നീ നിശതോറും

വാസകസജ്ജയായ
നായികയെന്നപോലെ
മാന്യരാം, തരുണർക്ക്
സൽക്കൃതിചെയ്യുന്നപോൽ.

---

6 Seine—സെയിൻനദി.

നവമിതാസ്വാദനം-
    മൂലമായ്ക്കളിക്കുന്ന
കണ്ണുനകൊണ്ടു സ്വ-
    ശൃംഗാരവ്യാഖ്യാനമേ

അനാപദം നൃത്യമാം വ്യ-
    വ്യത്യാസത്തോടു കൂടും
നിന്നുടെ മന്ദസ്മിത-
    മാരുതാൻ മറന്നിടും?

കന്യകയല്ല, മന്ദ-
    നല്ലുടുംബിനിയല്ല,
നിത്യയാം നവവധു-
    തന്നെ നീ സകലക്കും!

നല്പരിഷ്കാരലക്ഷ്മി
    വാണിടും തലസ്ഥാനം,
ചൊല്ലേറും വാണീദേവി-
    തന്നുടെ ലീലാരംഗം,

സാരസ്യസൌന്ദര്യങ്ങൾ-
    ക്കൊന്നുമേ വിളനിലം—
പാരിസ്സ്! തവ കീത്തി-
    യെങ്ങനെ വാഴ്ത്തുന്നു ഞാൻ?

Paris,
1926 June

ഇന്നു സാമ്രാജ്യച്ചെങ്കോൽ
        പിടിക്കും കൈകളത്രേ
മണ്ണു വാരുവാൻ നാളെ-
        യീശ്വരനൊരുക്കുന്നു.

ഇന്നു നീ മാന്യവൃത്തി-
        യൊത്തുള്ള കുലീനപോൽ
ഛിന്നയായടിമത്ത-
        മാസ്വദിച്ചിരിക്കുന്നു.

സ്വേച്ഛാധികാരശക്തി
        യുന്മർദ്ദനംചെയ്തു
സ്വച്ഛന്ദം, ബലമറ്റു
        വീണ നിൻ തിരുമാറിൽ.

ലോകമാം തറവാട്ടിൽ
        നീ ബഹിഷ്കൃതയത്രേ;
സ്വാഗതം നിനക്കില്ല-
        യെങ്ങു നീ ചെന്നാലും.

## IV

ആരു നിൻമഹിമയെ
        വാഴ്ത്തുന്നതിപ്പൊഴീ നിന്റെ
പേരുകേട്ടുള്ള കാവ്യ-
        കൃത്തുക്കളെയൊഴിച്ചാർ?

ഹന്ത! 'സെർ വാൻറസ്സി'ൻെറ
　　പുണ്യരാജ്യത്തിൽ പാര-
തന്ത്ര്യമാം മൃതിക്കുള്ള
　　ഉപഗീതമേയുള്ളു.

വിദ്യയും കലകളും
　　പാണ്ഡിത്യമിവയെല്ലാ-
മിദ്ധരയിങ്കലുണ്ടോ
　　ദാസ്യമാർന്നവർക്കെന്നും?

Vigo,
Dec. 1925



## 7 പരാജിതരുടെ ഗാനം



1

അരുമേ വാഴ്ത്തുന്നതില്ലീ ജീവിത-
പ്പോരിൽ പരാജിതരായവരെ;

ചിത്രകാരന്മാർ വരപ്പീലവരുടെ
ചിത്രങ്ങൾ; വിഗ്രഹം നിർമ്മിപ്പീല.

സൽക്കവീന്ദ്രന്മാർ സ്തുതിപ്പതും, കാവ്യങ്ങൾ
ഉൾക്കൊണ്ടു ഭാവേന നിർമ്മിപ്പതും,

ഗായകന്മാർ സദാ പാടുന്നതും, ജയ-
ശ്രീയുടെ കീർത്തികൾ മാത്രമല്ലോ.

ഉന്മാദമീ വകക്കാരുടെ മേന്മകൾ-
തന്നെയോ ജീവിതവിജയം?

എങ്കിൽ നാം വാഴ്ക, തോൽവിതൻ നല്ലൊരു
മംഗളഗാനങ്ങളെപ്പാടവും.

## VII

പാടുക നമ്മൾ, പരാജയലക്ഷ്മിതൻ
കേടകന്നുള്ള ഗുണഗണങ്ങൾ.

ഗാഢാനുരാഗമറിയാത്ത പെണ്ണിന്റെ
വാടുന്ന സൌന്ദര്യമോടികളും

ഉള്ളിലൊതുങ്ങിയ പുറത്തു വരാതുള്ള
നല്ല കവീന്ദ്രന്റെ കാവ്യതതിയും

നിഷ്ഫലനാമത്തിൽ ഗായകർതന്നുടെ
നിഷ്ഫലമോഹനഗാനത്തിനും

മറ്റു പരാജിതരായുള്ള സർവ്വർക്കും
കുറ്റമറ്റാനന്ദം ചേർപ്പുക നാം.

Srinagar.
April 1928

# 8. മഹാമാന്യൻ

ധൎമ്മിഷ്ഠൻതന്നെ നീ, ലൌകികമായുള്ള
കൎമ്മത്തിലേതും പിഴച്ചതില്ല.

വഞ്ചിച്ചതില്ല തെല്ലാരെയും സമ്പത്തു
സഞ്ചയിച്ചില്ല നീ ദ്രോഹത്തിനാൽ:

മര്യാദയെന്നതിൽ വിശ്വസിച്ചത്രെ നീ
നിര്യാണമാൎന്നിതു മാന്യനായി!

പാരം പുകഴ്ത്തുന്നു നിന്നെ മഹാലോകർ;
സ്മാരകം തീൎക്കുവാൻ ശ്രമിക്കുന്നു.

ഇതുവരെ ദോഷമൊന്നും പറവതി-
ല്ലാരുമെന്നെല്ലാരും ഘോഷിക്കുന്നു!

കാര്യമീ ലോകമറിഞ്ഞതില്ലെങ്കിലും നിൻ-
സൂക്ഷ്മസ്വഭാവം മനസ്ഥിതിയും;
ഐശ്വര്യയിൽ നീ വാണു, നിന്നുടെ ധൈര്യവും
മൂടിപ്പൊതിഞ്ഞല്ലോ വെച്ചിരുന്നു.

ഭീരു നീ, ധൈര്യവും ചൊല്ലട്ടെ, നേരിനായ്
നേരിട്ടു പോരാടിനിന്നതില്ല.
ഘാതകിമാരൊടെതിർത്തതില്ലെങ്കിലും നീ;
ഭീതനായ് കൈകൂപ്പി മുന്നിൽ നിന്നു.
ദുഷ്പ്രചാരികൾ തന്നുടെ ശക്തിയെ-
ധിക്കരിക്കാനായ് മുതിർന്നതില്ല;
തെറ്റുകൾ തിന്മയോ നന്മയെപ്പാലിക്കാൻ
ചെറുമൊഴിപെട്ടിറങ്ങിയില്ല.

സ്ഥാനം സ്ഥിതി ശക്തിയെന്നിവയൊന്നുമേ
ന്യൂനം വഴങ്ങിത്താൻ വാണിരുന്നു.
താഴ്ച നടിച്ചു നീ സ്വാഗതം ചെയ്തിതു
ശ്രീമത്വം ചേർന്നൊരു ഭഞ്ജനത്തെ;
നിശ്ശബ്ദനായ് നിന്നിതന്യായം കാണവേ
സ്വച്ഛന്ദജീവിതവാഞ്ഛയാലും!

